# മലങ്കര ഇടവക പത്രിക

പുസ്തകം ൧൧]    ൧൯൦൨    നീസോൻ    [ലക്കം ൪


മംഗളം.

പക്ഷിപ്രമാണികളിലുത്തമനായിരോസിൻ-
പിള്ളയ്ക്കു രോഗമതുവന്നതറിഞ്ഞശേഷം,
പ്രാണൻ കൊടുത്ത നലമോടുപരിത്രിത്വത്തി-
കാണുന്നതെന്റെ മിശിഹാതരണം വരംമെ.

നടക്കൽ വക്കി.

## നസ്രാണിദീപികയും ചെറിയപള്ളിക്കേസും.

പത്രാധിപർ അവർകളെ! ചെറിയ പള്ളിയെ സംബന്ധിച്ചു തിരുവിതാംകൂർ ഹൈക്കോടതിയിൽ ഉണ്ടായ കേസിൽ മിസ്റ്റർ ജസ്റ്റീസ ഹണ്ടു എഴുതിയ ഭിന്നവിധിയെ നിരൂപണം ചെയ്തിരിക്കുന്ന നിങ്ങളുടെ പുസ്തകത്തെക്കുറിച്ചു ദീപിക പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഉപന്യാസം വായിച്ചതിൽ സാധുവായ ആ പത്രാധിപർ പ്രദൎശിപ്പിച്ചിരിക്കുന്ന അജ്ഞതയിലും ശുദ്ധഗതിയിലും ഞാൻ അത്യന്തം സഹതപിക്കുന്നു.

തക്കപ്പെട്ട പള്ളി ൧൬-ാം ശതാബ്ദത്തിൽ സ്ഥാപിക്കപ്പെട്ടതാണു. വ്യവഹാര ഹേതുവായ തൎക്കത്തിന്റെ അടുത്തു മുമ്പു ദീൎഘകാലത്തോളം അതു യാക്കോബായ വിശ്വാസാചാരങ്ങൾക്കായി ഉപയോഗപ്പെട്ടുത്തിവന്നതാണെന്നു ഹിന്തു ജഡ്ജിമാരും, അല്ല, ആ കാലങ്ങളിൽ നെസ്തോർ വിശ്വാസാചാരങ്ങൾക്കായി ഉപയോഗപ്പെട്ടുത്തിവന്നതാണെന്നു മിസ്റ്റർ ഹണ്ടും അഭിപ്രായപ്പെട്ടിരിക്കുന്നു. മിസ്റ്റർ ഹണ്ടിന്റെ അഭിപ്രായം തെറ്റിപ്പോയി എന്നു ഞങ്ങൾ റിക്കാൎഡു മൂലം ചൂണ്ടികാണിച്ചിട്ടുണ്ടു. അദ്ദേഹത്തിന്റെ „അഭിപ്രായം ബലമുള്ളതാണെന്നു പറയുന്നതിൽ അശേഷം മടിക്കുന്നില്ല”എന്നു ദീപിക തീൎച്ചയായി പറഞ്ഞിരിക്കുന്നു. അതിന്റെ താല്പൎയ്യം വിചാരിച്ചാൽ പത്തിരുനൂറു വൎഷമായി നെസ്തോർ വിശ്വാസം കേരളത്തിൽ ധാരാളം പ്രചരിച്ചു ആചരിച്ചു വരുന്നുണ്ടെന്നു അങ്ങിനെയുള്ള പള്ളികളിൽ ഒന്നാണു തക്കപ്പെട്ട ചെറിയപള്ളി എന്നുമായിരിക്കണമെല്ലോ ദീപികയുടെ അഭിപ്രായം. ഇങ്ങനെ പറവാനായിരിക്കണമെല്ലോ „ദീപിക അശേഷം മടിക്കുന്നില്ല”എന്നു ധൈൎയ്യസമേതം പറയുന്നതു.

അതിരിക്കട്ടെ. ദീപികയുടെ ഈ അഭിപ്രായം സ്ഥാപിക്കുവാൻ കൊണ്ടുവരുന്ന യുക്തിയാണു ഇതിലും വിശേഷം. തക്കപ്പെട്ട പള്ളിയുടെ സ്ഥാപനയ്ക്കു ൧൦൦൦ വൎഷം മുമ്പു നടന്ന കല്ദോനിയാ സു

നാദോസിലെ തൎക്കവും അന്ന പാപ്പാക്കുണ്ടായിരുന്ന സൎവ്വാധിപ
ത്യവും യാക്കോബായ സഭയുടെ ഉത്ഭവദോഷവും ആണ ദീപികയുടെ
ഈ അഭിപ്രായത്തിന ബലമായ രേഖകൾ- റോമ്മാപാപ്പാക്കു ഭൂമി
യിൽ മാത്രമല്ല, സ്വൎഗ്ഗത്തിലും പാതാളത്തിലും ഗ്രഹങ്ങളിലും അധി
കാരമുണ്ടെന്ന ആ സഭ പറയാറുള്ളതു നൂതനമല്ല. ആ വക യുക്തികൾ
മിസ്റ്റർ ഹണ്ടിന്റെ മേൽപ്പറഞ്ഞ അഭിപ്രായത്തെ താങ്ങുന്ന സ
മ്പ്രദായം ഇനിക്കു മനസ്സിലാകുന്നില്ല.

ദീപികപത്രാധിപർ അവർകൾ നിയമസംബന്ധമായ അറി
വിൽ ഗന്ധംപോലും ആസ്വദിച്ചിട്ടുള്ള ആൾ അല്ലെന്ന അദ്ദേഹത്തി
ന്റെ ഉപന്യാസം ധാരാളം പ്രത്യക്ഷപ്പെടുത്തുന്നുണ്ട- അല്ലെങ്കിൽ
൪൦൦-ാമാണ്ടിടക്കു കൽക്കെദൊനിയാ സുനഹദോസിൽ ഉണ്ടായ തൎക്ക
ങ്ങൾ പറഞ്ഞു അതിൽനിന്ന അനുമാനമായി ൧൬൦൦-ാമണ്ടിൽ
പിമ്പുണ്ടായ ഈ പള്ളിയുടെ അവകാശം സ്ഥാപിക്കുന്ന വിധികളുടെ
ഗുണദോഷവിവേചനം ചെയ്വാൻ പുറപ്പെടുകയില്ലായിരുന്നു- കേ
ട്ടുവിധിയെ സംബന്ധിച്ച അഭിപ്രായം പറയുന്നതിനുള്ള തോതു, വ
ല്ല ഗ്രന്ഥകൎത്താക്കളും എഴുതി ഉണ്ടാക്കി അയക്കുന്ന കവിതകളെക്കുറി
ച്ച പ്രാസം ശരിയായില്ല, അൎത്ഥം പുഷ്ടി പോരാ, എന്നും മറ്റും കണ്ണ
മടച്ചുംകൊണ്ട തട്ടിമൂപ്പിക്കുന്ന സമ്പ്രദായമായിരുന്നാൽ ദീപികയുടെ
അഭിപ്രായം സ്വീകാൎയ്യമായിരുന്നേനെ- എന്നാൽ ഇതിന്റെ തോതു
അതല്ല- മതസംബന്ധമായ ട്രസ്റ്റിനെപ്പറ്റി സിവിൽ കോടതി
കളുടെ നടപടി എന്താണെന്ന ആദ്യമെ അറിഞ്ഞിരിക്കണം- എന്നിട്ടുവേ
ണം അഭിപ്രായം പറവാൻ. അതു നമ്മുടെ പത്രാധിപർ അദ്ദേഹ
ത്തിന നിശ്ചയമില്ലെന്ന കാണുന്നതിനാൽ ഞാൻ അല്പം പറഞ്ഞുകൊ
ടുക്കാം. തൎക്കോത്ഭവത്തിന അടുത്തു മുമ്പു ഒരുമതിയായ കാലത്തോളം
ട്രസ്റ്റസ്വത്തു എന്തുദ്ദേശത്തിനായി ഉപയോഗപ്പെടുത്തിവന്നു
എന്ന തിട്ടപ്പെടുത്തുകയാണ ഇങ്ങനെയുള്ള സംഗതികളിൽ നിയമാനു
രൂപമായ നടപടി. ആ നിയമപ്രകാരം തിട്ടപ്പെടുത്തിയതിൽ വിവാ
ദപള്ളി യാക്കോബായ ഉപദേശത്തിന ഉപയോഗപ്പെടുത്തിവന്നു
എന്ന ഹിന്തുജഡ്ജിമാരും, നെസ്തോർ ഉപദേശത്തിന ഉപയോഗ
പ്പെടുത്തിവന്നു എന്ന മിസ്റ്റർ ഹണ്ടും അഭിപ്രായപ്പെട്ടു. മിസ്റ്റർ
ഹണ്ടിന്റെ അഭിപ്രായം പിൻതാങ്ങുവാൻ ..അശേഷം മടിയില്ലാ
ത്ത ദീപിക പള്ളിസ്ഥാപനയുടെശേഷം വ്യവഹാരോത്ഭവം വരെ
യുള്ള കാലത്തെ ചരിത്രം ചൂണ്ടിക്കാണിക്കാതെ ക്രിസ്താബ്ദം ൪൦൦-ാമാ
ണ്ടിന മുമ്പുണ്ടായ തൎക്കം എടുത്തുപറഞ്ഞുംകൊണ്ട വിധികല്പിച്ചുകളയാ
മെന്ന നിശ്ചയിച്ച ധൈൎയ്യം സാഹസമായിപ്പോയി എന്നല്ലാതെ എ
ന്തു പറയേണ്ടു- അതിനാൽ ദീപിക ദയവുചെയ്തു നിയമപരിചയ
മുള്ള വല്ല വക്കീലന്മാരോടും ആലോചിച്ച ഈ തത്വം മനസ്സിലാക്കി
കൊണ്ട മിസ്റ്റർ ഹണ്ടിന്റെ അഭിപ്രായത്തിന്റെ ബലം ഒന്ന
ചൂണ്ടിക്കാണിച്ചുതരണമെന്ന ഞാൻ താഴ്മയായി അപേക്ഷിക്കുന്നു.

എ.ഗ്ര.

## പതിമൂന്നാം അദ്ധ്യായം

### [പരീക്ഷയോടു എതൃത്തു നില്ക്കണം]

നാം ഈ ലോകത്തിൽ ജീവിക്കുന്ന കാലത്തോളം ഞെരുക്കവും പരീക്ഷയും ഉണ്ടാകാതിരിക്കാൻ നിവൃത്തിയില്ല.

അതുകൊണ്ടത്രെ "മനുഷ്യന്റെ ലോകത്തിലെ ജീവിതം ഒരു പരീക്ഷയാകുന്നു" എന്നു യോബിന്റെ പുസ്തകത്തിൽ (൭. അ. ൧. വ) പറഞ്ഞിരിക്കുന്നതു.

ആകയാൽ ഒരിക്കലും ഉറങ്ങാതെ ആരെ വിഴുങ്ങേണ്ടു എന്നന്വേഷിച്ചുകൊണ്ടു നടക്കുന്ന പിശാചിനു വഞ്ചിക്കാൻ തരം കിട്ടാതിരിക്കാനായി ഓരോരുത്തൻ അവനവനുണ്ടാകുന്ന പരീക്ഷയെക്കുറിച്ചു ഉൽക്കണ്ഠയോടുകൂടിയിരുന്നു ജാഗരത്തോടെ പ്രാൎത്ഥിക്കണം.

ചിലപ്പോൾ എങ്കിലും പരീക്ഷകൾ ഉണ്ടാകാതിരിക്കാൻ തക്കവണ്ണം അത്ര പരിശുദ്ധനും പുണ്യപൂൎണ്ണനുമായിട്ടു ആരുംതന്നെ ഇല്ല. പരീക്ഷകൾ അശേഷം ഉണ്ടാകാതെ ഇരിക്കുക അസാദ്ധ്യമാകുന്നു.

൨. പരീക്ഷകൾ ഉപദ്രവകരവും വ്യസനകരവും ആണെങ്കിലും അവ പലപ്പോഴും മനുഷ്യനു പ്രയോജനമുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ പരീക്ഷകൾ മനുഷ്യനെ വിനീതനാക്കുകയും പഠിപ്പിക്കയും ശുദ്ധീകരിക്കയും ചെയ്യുന്നു.

സകല പരിശുദ്ധന്മാരും ഞെരുക്കങ്ങളും പരീക്ഷകളും സഹിച്ചിട്ടുണ്ടു. അവൎക്കു ഇവയാൽ പ്രയോജനമുണ്ടായിട്ടുമുണ്ടു. പരീക്ഷകളെ തടുപ്പാൻ കഴിയാഞ്ഞവർ കൊള്ളരുതാത്തവരായി പാപത്തിൽ വീണുപോയി.

കഷ്ടപ്പാടുകളും പരീക്ഷകളും ഇല്ലാതിരിക്കത്തക്കവണ്ണം അത്ര പരിശുദ്ധമായ ഒരു സംഘമാകട്ടെ അത്ര ഏകാന്തമായ ഒരു സ്ഥലമാകട്ടെ ഇല്ല.

൩. മനുഷ്യൻ ജീവനോടുകൂടെയിരിക്കുന്ന കാലത്തോളം പരീക്ഷകളിൽനിന്നു കേവലം ഒഴിഞ്ഞിരിക്കാൻ നിവൃത്തിയില്ല. എന്തെന്നാൽ ദുശ്ചിന്തയിൽ നാം ജനിച്ചിരിക്കയാൽ പരീക്ഷ നമ്മുടെ ഉള്ളിൽനിന്നു തന്നെ ഉത്ഭവിക്കുന്നു.

ഒരു പരീക്ഷയൊ ഞെരുക്കമൊ കഴിയുമ്പോൾ മറ്റൊന്നുണ്ടാകുന്നു. ഇങ്ങനെ നമുക്കു സദാ സഹിച്ചുകൊണ്ടിരിക്കാൻ വല്ലതെങ്കിലും ഉണ്ടായിരിക്കും. എന്തെന്നാൽ ജന്മസിദ്ധമായ ഭാഗ്യത്തിന്റെ ഗുണം നമുക്കു നഷ്ടമായിരിക്കയാണല്ലൊ.

പരീക്ഷകളിൽനിന്നു ഓടിക്കടന്നുകളയാൻ പലരും ശ്രമിക്കുന്നുണ്ടു. എങ്കിലും അവർ ഏററവും വ്യസനകരമാംവണ്ണം അവയിൽ അകപ്പെട്ടുപോകുന്നു.

ഓടിക്കടന്നുകളയുന്നതുകൊണ്ടുമാത്രം നമുക്കു പരീക്ഷകളെ ജയിക്കാൻ സാധിക്കുന്നതല്ല. എന്നാൽ ക്ഷമയും വാസ്തവമായ വിനീതിയും

കൊണ്ടു നാം നമ്മുടെ സകല ശത്രുക്കളെയുംകാൾ ബലവാന്മാരായ തീരുന്നു.

൪- പരീക്ഷകളെ ഉന്മൂലനം ചെയ്യാതെ ബാഹ്യമായി മാത്രം വർജ്ജിക്കുന്നവന യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ല. എന്നുമാത്രമല്ല വേഗത്തിൽ അവന പിന്നെയും പരീക്ഷകൾ ഉണ്ടാകയും അവൻ മുമ്പിലത്തെക്കാൾ അധികം വഷളായ അവസ്ഥയിൽ ആയ്ത്തീരുകയും ചെയ്യും.

പാരുഷ്യവും സ്വന്ത നിർബ്ബന്ധവുംകൊണ്ടു സാധിക്കുന്നതിനെക്കാൾ നല്ലവണ്ണം ദൈവസഹായത്താൽ ക്ഷമയും ദീർഘശാന്തതയുംകൊണ്ടു കാലക്രമേണ നീ അവയെ ജയിക്കും.

പരീക്ഷിക്കപ്പെടുമ്പോൾ കൂടെക്കൂടെ ഗുണദോഷം ചോദിച്ചറിഞ്ഞു അതിൻപ്രകാരം പ്രവർത്തിക്ക. പരീക്ഷിക്കപ്പെടുന്നവനോടു പരുഷമായി പ്രവർത്തിക്കരുതു. നിന്നോടു മറ്റുള്ളവർ ചെയ്യണമെന്നു നീ ആഗ്രഹിക്കുന്നവിധം നീ അവനെ ആശ്വസിപ്പിക്ക.

൫- സകല പരീക്ഷകളുടെയും ആരംഭം മനസ്സിന്റെ അസ്ഥിരതയും ദൈവാശ്രയത്തിൽ ഉള്ള ന്യൂനതയും ആകുന്നു.

എന്തെന്നാൽ ചുക്കാനില്ലാത്ത കപ്പൽ തിരമാലകളാൽ ഏതുപ്രകാരം അങ്ങോട്ടും ഇങ്ങോട്ടും തള്ളപ്പെടുന്നുവൊ അപ്രകാരം കൃത്യനിഷ്ഠയില്ലാത്തവനും ചെയ്ത പ്രതിജ്ഞയെ ഉപേക്ഷിക്കുന്നവനും ആയ മനുഷ്യൻ പലപ്രകാരം പരീക്ഷിക്കപ്പെടുന്നു.

അഗ്നി ഇരിമ്പിനെ എന്നവണ്ണം പരീക്ഷ നീതിമാനായ മനുഷ്യനെ ശോധന ചെയ്യുന്നു.

നമുക്കു എന്തു ചെയ്യാൻ കഴിയും എന്നു നാം പലപ്പോഴും അറിയുന്നില്ല. എന്നാൽ നാം എങ്ങിനെയുള്ളവർ എന്നു പരീക്ഷാമൂലം നാം കാണുന്നു.

൬- എന്നുവരികിലും നാം ജാഗ്രതയായിരിക്കണം. പരീക്ഷയുടെ ആരംഭത്തിൽ പ്രത്യേകമായിട്ടു വേണം. എന്തുകൊണ്ടെന്നാൽ ശത്രു ആത്മാവിന്റെ വാതിലിനുള്ളിൽ പ്രവേശിക്കാൻ സമ്മതിക്കാതെ അവൻ വാതിലിൽ ആദ്യം മുട്ടുമ്പോൾ വെളിക്കുവെച്ചുതന്നെ എതിർക്കുന്നതായാൽ അവനെ ആസമയം എളുപ്പത്തിൽ ജയിക്കാം.

“ആരംഭത്തിങ്കൽതന്നെ തടുക്കുക; അല്ലാത്തപക്ഷം പിന്നീടു ചികിത്സിച്ചാൽ അസാദ്ധ്യമായിത്തീരും” എന്നൊരു വിദ്വാൻ എഴുതിയിരിക്കുന്നതു ഇതുകൊണ്ടാകുന്നു.

എന്തെന്നാൽ ആദ്യം ഒരു വെറും വിചാരം മാത്രം മനസ്സിലേക്കു കടക്കുന്നു അതൊരു ബലമായ സങ്കല്പമായിത്തീരുന്നു. പിന്നീടു രസവും അതിന്റെ ശേഷം തിന്മയിലേക്കു ചാച്ചിലും ഒടുവിൽ സമ്മതവും ഉണ്ടാകുന്നു.

ആരംഭത്തിങ്കൽതന്നെ എതിർക്കാതിരുന്നാൽ ദുഷ്ടനായ ശത്രു ഇപ്രകാരം അല്പാല്പമായി നിരവശേഷം ഉൾപ്രവേശിക്കുന്നു.

ആരെങ്കിലും എതിർക്കാതെ ഉപേക്ഷയായി എത്ര താമസിക്കുന്നു

വൊ ദിവസംപ്രതി അവൻ അത്രെക്കു ബലഹീനനായിത്തീരുകയും ശത്രു അവൻെറനേരെ പ്രബലപ്പെടുകയും ചെയ്യുന്നു. 74

൭. ചിലർ കഠിന പരീക്ഷകൾ സഹിക്കുന്നതു അവരുടെ മാനസാന്തരത്തിൻെറ ആരംഭത്തിലും മറ്റുചിലർ അവസാനത്തിലും അത്രെ.

ആയുഷ്കാലം മുഴുവനും ഒരുവിധം വല്ലരെ ഞെരുങ്ങുന്നവരും ചിലർ ഉണ്ടു.

മനുഷ്യരുടെ സ്ഥിതിയെയും യോഗ്യതകളെയും അറിഞ്ഞു സകലവും തന്നാൽ തിരഞ്ഞെടുക്കപ്പെട്ടവരുടെ രക്ഷെക്കു അനുകൂലമായിരിക്കത്തക്കവണ്ണം മുൻകരുതി പ്രവൎത്തിക്കുന്ന ദൈവത്തിൻെറ നിശ്ചയങ്ങളുടെ ജ്ഞാനവും നീതിയും പ്രകാരം ചിലൎക്കു ലഘുവായ പരീക്ഷകൾ മാത്രം ഉണ്ടാകുന്നു.

ആയതുകൊണ്ടു പരീക്ഷിക്കപ്പെടുമ്പോൾ നാം നിരാശപ്പെടാതെ പൌലുസു ശ്ലീഹാ പറയുംപ്രകാരം "നമുക്കു സഹിപ്പാൻ കഴിയെണ്ടതിനു പരീക്ഷയോടുകൂടെതന്നെ പോക്കുവഴികളെയും ഉണ്ടാക്കി" തരുന്ന ദൈവത്തോടു സകല ഞെരുക്കങ്ങളിലും നമ്മെ സഹായിപ്പാൻ വല്ലരെ എരിവോടുകൂടെ പ്രാൎത്ഥിക്കണം.

ആകയാൽ സകല പരീക്ഷകളിലും ഞെരുക്കങ്ങളിലും ദൈവത്തിൻെറ തൃക്കൈകൾക്കു കീഴായി നമ്മുടെ ആത്മാക്കളെ നമുക്കു വിനയപ്പെടുത്താം- എന്തെന്നാൽ "താൻ ആത്മാവിൽ വിനയമുള്ളവരെ രക്ഷിക്കയും ഉയൎത്തുകയും ചെയ്യും. (സങ്കീ- ൩൩- ൧൯)

൮. പുണ്യത്തിൽ എന്തു മാത്രം അഭിവൃദ്ധി പ്രാപിച്ചു എന്നു ഒരു മനുഷ്യനെ പരിശോധന ചെയ്യുന്നതു പരീക്ഷകളിലും ഞെരുക്കങ്ങളിലും ആകുന്നു. അവയിൽവെച്ചു അവനു അധികമായ യോഗ്യത സിദ്ധിക്കുന്നു. അവൻെറ സുകൃതം കൂടുതലായി വിളങ്ങുകയും ചെയ്യുന്നു-

പ്രയാസമൊന്നുമില്ലാത്ത സമയം ഒരുവൻ ഭക്തിയും എരിവും ഉള്ളവനായിരിക്കുന്നു എങ്കിൽ അതൊരു വലിയകാൎയ്യമല്ല- എന്നാൽ കഷ്ടപ്പാടുള്ളകാലത്തു ക്ഷമയോടുകൂടി സഹിക്കുന്നപക്ഷം വലിയ അഭിവൃദ്ധി ഉണ്ടാകുമെന്നു ആശിക്കാം-

വലിയ പരീക്ഷകളിൽനിന്നു ചിലർ സംരക്ഷിക്കപ്പെടുകയും ദിവസേനയുള്ള ചെറിയവയിൽ പലപ്പോഴും തോറ്റുപോകയും ചെയ്യുന്നു. അതു അവർ വിനീതന്മാരായി, ഈ നിസ്സാര കാൎയ്യങ്ങളിൽ ഇത്ര ബലഹീനന്മാരായിരിക്കെ വലിയ കാൎയ്യങ്ങളിൽ ഒരിക്കലും കടന്നു പ്രവൎത്തിക്കരുതെന്നു അവൎക്കു ബോധപ്പെടാൻതന്നെ



## പ്ശീത്താ സുറിയാനി പുതിയനിയമ വേദപുസ്തകം.

---

പിന്നെയും ബാബിലോൻ അടിമകാലത്തു യഹൂദർ എബ്രായഭാഷ വിട്ടുപോയതിനാൽ പിൻകാലത്തു എബ്രായ വേദാഗമങ്ങളെ തിരിച്ചറിയുന്ന ആളുകൾ കുറഞ്ഞുതുടങ്ങിയപ്പോൾ യഹൂദ ഉപദേഷ്ടാക്കന്മാർ സുന്നഹദോസുകളിലും കുടുംബങ്ങളിലും ഉപയോഗിക്കുന്നതിനു തർഗം എഴുതി ഉപയോഗിച്ചുവന്നു. തർഗം എന്നു വെച്ചാൽ പൊരുൾതിരിപ്പു എന്നു അർത്ഥം. അടിമകാലത്തിന്റെ ശേഷം അവർ സംസാരിച്ചു വന്നതു അർമ്മനായ സുറിയാനി ഭാഷയായിരുന്നതുകൊണ്ടു തർഗങ്ങൾ ആ ഭാഷയിൽ എഴുതപ്പെട്ടിരുന്നു. അവ എബ്രായവേദാഗമങ്ങളുടെ മൊഴിക്കുമൊഴിയായ പൊരുൾതിരിപ്പു അല്ലാഞ്ഞു. വേദാഗമങ്ങളിൽ പറഞ്ഞിരുന്ന സംഗതികളെ വർണ്ണിച്ചിരുന്ന ലിഖിതങ്ങൾ ആയിരുന്നു. കൽദായഭാഷയിൽ എഴുതപ്പെട്ടിരുന്ന വേദഭാഗങ്ങൾ ഒഴികെ എബ്രായഭാഷയിൽ എഴുതപ്പെട്ടിരുന്ന മിക്കഭാഗങ്ങൾക്കും തർഗം എഴുതപ്പെട്ടിരുന്നു. കർത്താവിന്റെ കാലത്തു യഹൂദർ സാധാരണയായി സംസാരിച്ചതു അർമ്മനായ ഭാഷയാകുന്ന കൽദായ സുറിയാനിഭാഷ ആയിരുന്നതുകൊണ്ടും ആ ഭാഷയിൽ എഴുതപ്പെട്ടിരുന്ന തർഗങ്ങൾ അവരുടെ സുന്നഹദോസുകളിലും കുടുംബങ്ങളിലും ഉപയോഗിച്ചുവന്നിരുന്നതുകൊണ്ടും, ആ ഭാഷയിലുള്ള അഭ്യസനം സാമാന്യ യഹൂദർക്കു എല്ലാവർക്കും ഉണ്ടായിരുന്നു എന്നു നമുക്കു വിചാരിക്കാവുന്നതാകുന്നു.

പിന്നെയും യഹൂദർ സാധാരണയായി എബ്രായക്കാർ എന്നു പേർ വിളിക്കപ്പെട്ടുവന്നിരുന്നതുകൊണ്ടു അവർ സംസാരിച്ച ഭാഷയ്ക്കും എബ്രായഭാഷ എന്നു പേർ പറഞ്ഞുവന്നു. പുതിയനിയമത്തിൽ ചിലടത്തു 'എബ്രായഭാഷ'യിൽ എന്നും (അപ്പൊ. ൨൨. ൨,) യോഹ. ൧൯. ൨൦) 'അവരുടെ സ്വന്തഭാഷ' എന്നും പറഞ്ഞിരിക്കുന്നതു പുതിയനിയമകാലത്തു യഹൂദർ സംസാരിച്ച അർമ്മനായ സുറിയാനിഭാഷയെപ്പറ്റി ആണെന്നും, ബാബിലോൻ അടിമയ്ക്കു മുമ്പു അവർ സംസാരിച്ച എബ്രായഭാഷയെപ്പറ്റി അല്ലെന്നു നമുക്കു വിചാരിക്കാവുന്നതും ആകുന്നു.

ഇനിയും യവനഭാഷയുടെ പ്രാബല്യത്തെപ്പറ്റി ആലോചിക്കാം. കർത്താവിന്റെ ജനനത്തിനു ഏകദേശം ൩൦൦ വർഷം മുമ്പു യവനരാജാവായ മഹാനായ ആലക്സന്തർ തന്റെ സൈന്യബലം കൊണ്ടു അനേകരാജ്യങ്ങളെ ജയിച്ചപ്പോൾ സുറിയാ ഫലസ്തീൻ നാടുകളും ചുറ്റുമുള്ള രാജ്യങ്ങളും അവന്റെ അധികാരത്തിൻ കീഴായി ഭവിച്ചു. ആ കാലം മുതൽ ആ രാജ്യങ്ങളിൽ യവനഭാഷ വ്യാപിപ്പാൻ തുടങ്ങി. യവനന്മാർ വിദ്യാഭ്യാസമുള്ളവരും പരിഷ്കൃതന്മാരും തത്വശാസ്ത്രജ്ഞന്മാരും ആയിരുന്നതുകൊണ്ടു അവരെ മറ്റു ജാതിക്കാർ ആദരിക്കയും അവരുടെ തത്വശാസ്ത്രങ്ങളെ ശ്ലാഘിച്ചു അവയെപ്പറ്റി

പ്രശംസിക്കയും ചെയ്തുവന്നു. ചില അവരുടെ തത്വശാസ്ത്രങ്ങളെ കൌതുകത്തോടെ അഭ്യസിച്ചു. പലസ്തീനിൽ പാൎത്തിരുന്ന യഹൂദൎക്കു അലക്സന്തർ മഹാരാജാവിൽനിന്നു ദൈവഗത്യാ പ്രീതിയും, അവരുടെ മാൎഗ്ഗമൎയ്യാദകളിൻപ്രകാരം നടപ്പാൻ സ്വാതന്ത്ര്യവും ലഭിച്ചു എങ്കിലും, അവന്റെ മരണശേഷം അവന്റെ മഹാരാജ്യം അവന്റെ സേനാപതിമാരുടെ ഇടയിൽ ഭാഗിക്കപ്പെട്ടപ്പോൾ, ഓരോ കാരണങ്ങളാൽ അവരിൽ പലരും പലസ്തീന്റെ അതൃത്തികളെ കടന്നു. പല ദേശങ്ങളിൽ കുടിയേറി പാൎപ്പാൻ ഇടയായി. എജിപ്തിൽ അലക്സന്ത്രിയാ പട്ടണം അലക്സന്തർ തന്റെ ബഹുമതിക്കായി പണിയിച്ചിരുന്നു. അവിടെ പ്തൊലമിഫിലഡൽഫിയായുടെ കാലത്തു വളരെ യഹൂദർ കുടിപാൎത്തിരുന്നു. അവരിൽ യവനഭാഷാപരിജ്ഞാനമുള്ള എഴുപത്തുരണ്ടു റബ്ബിമാർ കൂടി തങ്ങളുടെ വേദാഗമത്തെ യവനഭാഷയിൽ തൎജ്ജമ ചെയ്കയും, അതിനെ രാജാവു സ്ഥാപിച്ചിട്ടുള്ള പാഠശാലയിൽ മറ്റുഗ്രന്ഥങ്ങളോടു ചേൎത്തുവയ്ക്കയും ചെയ്തു. ഇതു ക്രിസ്തുവിനു ഏകദേശം ൨൮൦. വൎഷം മുൻപായിരുന്നു. ഈ തൎജ്ജമയെ സെപ്റ്റുജെന്റ എന്നു പറഞ്ഞുവരുന്നു. ഇതുകൂടാതെ അന്ത്യോഖ്യാ സെലൂക്കിയാ, ലെയൊദിക്കിയാ, ബാബേൽ മുതലായ അനേക സ്ഥലങ്ങളും യവനന്മാരുടെ അധിവാസസ്ഥലങ്ങളായിത്തീൎന്നു. ഈ കാലത്തു യവനഭാഷ പലസ്ഥലങ്ങളിലും നടപ്പായി. യവനഭാഷാപരിജ്ഞാനം ഒരുവന്റെ വിദ്യാഭ്യാസസൂചകമായി വിചാരിക്കത്തക്കവണ്ണം പലരും യവനഭാഷയും തത്വശാസ്ത്രങ്ങളും അഭ്യസിച്ചു.

പിന്തുടരും.

## സാമൂഹ്യസമ്മേളനവും വൈദികസംഘവും.



ആണ്ടുതോറും പതിവുള്ള മലങ്കര സുറിയാനി മഹാജനങ്ങളുടെ സാമൂഹ്യ സമ്മേളനം ഈ മാസം ൧൭-ാം നു-യും വൈദികസംഘം ൧൮-ാം നു-യും സ്ഥലത്തെ മാൎ ദീവന്നാസ്യോസു സിമ്മനാരിയിൽ കൂടിയിരുന്നു. ഈയ്യാണ്ടു നോമ്പുവീടലിനോടടുത്തു മുൻസിപ്പൽ കോടതികളുടെ ഒഴിവു വന്നുകൂടിയതിനാൽ എല്ലാവൎക്കും കൂടുവാൻ സൌകൎയ്യമുള്ള ഒരു അവധി നിശ്ചയിക്കുന്നതിനു തരമില്ലാതെ പോയി. വിശേഷാൽ കോട്ടയം പട്ടണത്തിൽ വസൂരി കലശൽ കൂട്ടുന്നു എന്നു പുറദേശങ്ങളിൽ പ്രസ്താപനയുണ്ടു. ആകയാൽ ഈയ്യാണ്ടത്തെ സമ്മേളനത്തിലും വൈദികസംഘത്തിലും പതിവുപോലെ ആൾക്കൂട്ടമുണ്ടാകയില്ലെന്നു സ്ഥലത്തെ നിൎവാഹകസംഘക്കാർ വിധിച്ചിരിക്കയായിരുന്നു. എങ്കിലും സമയത്തു പതിവുപോലെ ഇല്ലെങ്കിലും വിചാരിച്ചിരുന്നതിൽ അധികം ആളുകൾ കൂടിയിരുന്നതിനാൽ ഇത്രയും കൂടെ ഉണ്ടാകയില്ലെന്നു വിചാരിച്ചിരുന്ന സംഘക്കാൎക്കു ഇച്ഛാഭംഗത്തിനു ഇടയായില്ലെന്നു നിസ്സംശയം പറയാം.

രാവിലെ എഴു മണിക്കു പതിവുപ്രകാരം ദി. ശ്രീ. ചെറിയ മഠത്തിൽ യാക്കോബു കത്തനാർ അവർകൾ ചാപ്പലിൽ കുൎബാന ചൊല്ലി. കുൎബാനക്കു പതിവിൽ അധികം ആളുകൾ ഹാജരുണ്ടായിരുന്നു. എട്ടു മണിയോടു കൂടി കാപ്പി കുടി സമയം യോഗത്തിനു സ്ഥലത്തെ നിൎവാഹകസംഘക്കാൎക്കു വേണ്ടി അവരിൽ മിസ്റ്റർ ഇ. എം. ഫീലിപ്പോസ സ്വാഗതം പറഞ്ഞു. അനന്തരം ൯ മണിക്കു സിമ്മനാരി ഹാളിൽ യോഗം കൂടി. ഈ യോഗത്തിൽ ദി. ശ്രീ. പച്ചമ്പള്ളിൽ ദാവീദുകത്തനാർ അവർകൾ അഗ്രാസനാധിപത്യം വഹിച്ചു. സിമ്മനാരിയുടെയും സമ്മേളന

ത്തിന്റെയും റിപ്പോർട്ടും വരവു ചിലവു കണക്കും യോഗത്തിൽ വായിച്ചശേഷം "നമ്മുടെ പള്ളിഭരണസമ്പ്രദായം" എന്നവിഷയത്തെക്കുറിച്ച് മാർ ദീവന്നാസ്യോസ്സ സിമ്മനാരി ഉപാദ്ധ്യാപകൻ മിസ്റ്റർ പി. ഐ. മാണി എഴുതിക്കൊണ്ടുവന്ന ഒരു പ്രസംഗം വായിച്ചു. പ്രസംഗം വളരെ യുക്തിപൂർവ്വം എഴുതപ്പെട്ട ഒന്നായിരുന്നു. പ്രസംഗത്തെ സംബന്ധിച്ചു സാമാജികന്മാരിൽ പലരും നടത്തിയ വാദപ്രതിവാദങ്ങളിൽ വളരെ ഔർജ്ജിത്യം കണ്ടു. രാജ്യഭരണത്തിൽ സ്വതന്ത്രഭരണം, ഏകനാധിപത്യം, വ്യവസ്ഥിതഭരണം മുതലായ സമ്പ്രദായങ്ങൾ നടപ്പുള്ളവയിൽ ഏതാണ പള്ളിഭരണത്തിനുത്തമമായ മാർഗ്ഗമെന്നുള്ളതിനെപ്പററി പലരും പലവിധത്തിൽ അഭിപ്രായങ്ങൾ പറഞ്ഞു എങ്കിലും നമ്മുടെ ഇപ്പോഴത്തെ ഭരണസമ്പ്രദായം വ്യവസ്ഥിതഭരണത്തെ അടിസ്ഥാനമാക്കിയാണെന്നും ഈ സമ്പ്രദായം ഊർജ്ജിതപ്പെടുത്തുകയും ശരിയായി നടത്തുകയും ചെയ്താൽ മതിയാകുമെന്നത്രെ മിക്കവരുടെയും അഭിപ്രായം.

൧൨ മണിക്കു ഉച്ചനമസ്കാരവും പിന്നാലെ ഭക്ഷണവും കഴിഞ്ഞശേഷം ൨ മണിക്കു വീണ്ടും യോഗം കൂടി. ഈ പ്രാവശ്യം അഗ്രാസനാധിപത്യം വഹിച്ചതു പെൻഷ്യൻ ഇഞ്ചിനീർ മിസ്റ്റർ കുരുവിള ആയിരുന്നു. ഇതിൽ പ്രധാന ആലോചനാവിഷയമായി വച്ചിരുന്നതു "സുറിയാനിസമുദായത്തിനു സർക്കാർ അംഗീകരിക്കത്തക്ക ഒരു അവകാശക്രമം ഉണ്ടാക്കുന്നതിനു ഉത്തമമായ മാർഗ്ഗം എന്താണെന്നുള്ളതായിരുന്നു. നിയമനിർമ്മാണസഭയിൽ ഒരു അംഗമാകുന്ന മിസ്റ്റർ കുരുവിള തന്റെ പഠിപ്പും പരിചയവും കൊണ്ടുണ്ടായ വിശേഷജ്ഞാനത്തെ പ്രദർശിപ്പിക്കുന്ന ഒരു പ്രാരംഭപ്രസംഗത്താലും ഉപസംഹാരപ്രസംഗത്താലും യോഗാംഗങ്ങളെ സാമാന്യത്തിൽ അധികം രസിപ്പിക്കയും ആലോചനാവിഷയത്തിനു ശരിയായ വിധത്തിൽ ഫലസിദ്ധി വരുത്തുവാനുള്ള മാർഗ്ഗങ്ങളെ ചൂണ്ടികാണിക്കയും ചെയ്തു. അവകാശക്രമത്തെ വ്യവസ്ഥപ്പെടുത്തുന്ന ഒരു നിയമം ഉണ്ടാകേണ്ട ആവശ്യകത സംഘത്തിൽ ഉൾപ്പെട്ട എല്ലാവരും ഐകകണ്ഠ്യേന സമ്മതിച്ച ഒരു സംഗതിയാണ. അതു ഈ നാട്ടിലെ എല്ലാവക ക്രിസ്ത്യാനികളെയും സംബന്ധിക്കുന്നതായിട്ടോ, നസ്രാണികളെ ഒട്ടുക്കു സംബന്ധിക്കുന്നതായിട്ടോ, നസ്രാണികളിൽ ഒരുഭാഗക്കാരെ മാത്രം സംബന്ധിക്കുന്നതായിട്ടോ വേണ്ടതെന്നുള്ളതിനെക്കുറിച്ചു കുറെ വാദം നടന്നു. കടശി ഇതു ഏററവും ഗൌരവാവഹമായ ഒരു വിഷയമാകകൊണ്ടും എളുപ്പത്തിൽ തീർച്ചപ്പെടുത്താവുന്ന സംഗതിയല്ലാത്തതിനാലും വേണ്ടമാർഗ്ഗങ്ങൾ ആലോചിച്ചു അടുത്ത സമ്മേളനത്തിൽ റിപ്പോർട്ടു ഹാജരാക്കുവാൻ അഗ്രാസനസ്ഥൻ ഉൾപ്പെട്ട ഒരു കമ്മട്ടി ഏർപ്പെടുത്തുകയാണ കടശി ചെയ്തതു.

അനന്തരം സമ്മേളനസ്വരൂപത്തെക്കുറിച്ചു ചില പുതിയ നിശ്ചയങ്ങൾ ഏർപ്പെടുത്തുകയുണ്ടായി. അവയിൽ പ്രധാനമായവ ഏതെല്ലാമെന്നാൽ.

൧. സമ്മേളന മെമ്പറന്മാരുടെ വരി കുറച്ചു ഒരു രൂപായാക്കുകയും മെമ്പറന്മാരുടെ സംഖ്യ വർദ്ധിപ്പിക്കയും ഹാജരായിരുന്നാലും ഇല്ലെങ്കിലും ഈ വരി അടക്കയും ചെയ്യണമെന്നും.

൨. വരി പിരിവിൽ ചിലവുകഴിച്ചുണ്ടാകുന്ന മിച്ചം സുവിശേഷപ്രസംഗം മുതലായ വൈദീക ആവശ്യങ്ങൾക്കു ഉപയോഗപ്പെടുത്തണമെന്നും.

൩. കോട്ടയം സമ്മേളനത്തിന്റെ പ്രധാന ആസ്ഥാനമാണെങ്കിലും മററു സ്ഥലത്തു സമ്മേളനം കൂടണമെന്നു ആവശ്യപ്പെടുന്നതായാൽ ഉപകമ്മട്ടി ഉണ്ടാക്കി അപേക്ഷിച്ചാൽ ആ സ്ഥലത്തു കൂടാമെന്നും മററുമായിരുന്നു.

സന്ധ്യാനമസ്കാരവും അത്താഴവും കഴിഞ്ഞശേഷം രാത്രിയിൽ ഒരു യോഗം ഉണ്ടായിരുന്നു. ഈ പ്രാവശ്യം അഗ്രാസനാധിപത്യം വഹിച്ചതു സൂപ്പർവൈസർ മിസ്റ്റർ മാണി അവർകൾ ആയിരുന്നു. സ്ഥലത്തെ നിർവ്വാഹകസംഘത്തിൽ ഒരാൾ എന്ന നിലയിൽ അദ്ദേഹം സമ്മേളനത്തിനു ഹാജരായ അംഗങ്ങൾക്കു നന്ദിപറകയും അവർക്കുവേണ്ടി സ്ഥലത്തെ സംഘക്കാർക്കു എറണാകുളം ജില്ലാക്കോട്ടു വക്കീൽ മിസ്റ്റർ വറുഗീസ അവർകൾ മറുപടി പറകയും ചെയ്തശേഷം സ്തോത്രനമസ്കാരം കഴിച്ചു യോഗം പിരിഞ്ഞു.

അടുത്തദിവസം വൈദീകസംഘം ഉണ്ടായിരുന്നു എന്നു മേൽപ്പറഞ്ഞുവല്ലൊ. ഇതിൽ അഗ്രാസനാധിപത്യം വഹിച്ചതു ദി. ശ്രീ. മട്ടക്കൽ ആലക്സന്ത്രയോസു കത്തനാർ അവർകൾ ആയിരുന്നു. ഒരു പ്രാർത്ഥനയും വേദപുസ്തകവായനയും കഴിഞ്ഞശേഷം വെളിയനാട്ടുപള്ളിയിൽ വികാരി ദി. ശ്രീ. കണ്ണോത്ത അബ്രാഹം കത്തനാർ അവർകളുടെയും, കുമ്പഴമൺപള്ളിയിൽ ദി. ശ്രീ. പുത്തൻവീട്ടിൽ യാക്കോബ ക

ത്തനാൽ അവർകളുടെയും പ്രസംഗങ്ങൾ വായിക്കപ്പെട്ടു. പട്ടക്കാരിൽ ഭക്തിയും വേലയിൽ ജാഗ്രതയും വദ്ധിപ്പിക്കുന്നതിന്നു അത്യന്തം ഉപയുക്തങ്ങളായ ഈ പ്രസംഗങ്ങൾ വളരെ ഫലം ചെയ്യുമാറാകുമെന്നു വിശ്വസിക്കുന്നു. പ്രസംഗങ്ങൾ വായിച്ച ശേഷം ഇപ്പോൾ ഓരോ സ്ഥലങ്ങളിൽ വിപരീത പ്രസംഗികൾ മൂലം ഉണ്ടാകുന്ന ദുരുപദേശങ്ങളിൽ വന്നുകൂടുന്ന തക്കങ്ങളെ സംബന്ധിച്ചും ഉപദേശവിഷയങ്ങളെ സംബന്ധിച്ചും സാധാരണജനങ്ങളിൽ ഉണ്ടാകുന്ന അഭിപ്രായഭേദങ്ങളെ പ്രസ്താവിക്കയും അന്യോന്യം ഓരോരുത്തന്റെ അറിവുപ്രകാരം അവക്കു സമാധാനം പറഞ്ഞു ദുരുപദേശപ്രവേശനങ്ങളെ തടുക്കുന്നതിന്നു അന്യോന്യം ധൈയ്യം കൊടുക്കയും ചെയ്തു. പന്ത്രണ്ടു മണിക്കു ഉച്ചനമസ്കാരവും ഊണും കഴിച്ചു യോഗം പിരിഞ്ഞു.

൧൦൬൬-ലെ സമ്മേളനറിപ്പോർട്ടു അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ടു. എന്നാൽ ആ സമ്മേളനം കഴിഞ്ഞതിൽ പിന്നെ മാവേലിക്കരെ ഈപ്പൻ ഉപദേശി മുഖാന്തരം പിരിഞ്ഞുവന്ന ചില വരിസംഖ്യകൾ കണക്കിൽ എഴുതി ചേത്തിരുന്നു എങ്കിലും സമ്മേളനറിപ്പോർട്ടുകൂടി പ്രസിദ്ധപ്പെടുത്തുവാൻ തയ്യാറാക്കിവച്ചിരുന്ന കടലാസോടുകൂടെ എഴുതി വയ്ക്കുവാൻ ഇടയാകാഞ്ഞതിനാൽ പ്രസിദ്ധപ്പെടുത്തിയ റിപ്പോർട്ടിൽ ആ വരികൾ ഉൾപ്പെടുത്തുവാൻ കഴിഞ്ഞില്ലന്നു വ്യസനപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. അതിനാൽ താഴെ എഴുതിയിരിക്കുന്ന വരികൾ ൧൦൬൬-ലെ റിപ്പോർട്ടിന്റെ ഒടുവിൽ ചേത്തിരിക്കുന്ന കണക്കോടുകൂടി ചേത്തു വായിക്കേണ്ടതാകുന്നു.

### മാവേലിക്കര.

| | രു. | ച. | കാ. |
|---|---|---|---|
| മാവേലിക്കരെ പുതിയകാവു പള്ളി (ഡെപ്പ്യൂ) | ൩ | ൨൨ | ൭ |
| പുതിയകാവു യാക്കോബായ സുറിയാനി ക്രിസ്തീയ വേദവായന സംഘം | ൨ | ൩ | ൦ |
| കിഴക്കെപ്പുറമ്പിൽ തോമ്മാസ പണിക്കർ | ൧ | ൧൫ | ൬ |
| ആറ്റുമാലിൽ കിഴ്ക്കാൻ | ൦ | ൨൦ | ൦ |
| കല്ലുമ്പുറത്തു മാത്തു | ൦ | ൧൧ | ൨ |
| ആലിന്റെ തെക്കെതിൽ മാത്തു | ൦ | ൧൨ | ൦ |
| ചിറമേൽ ഗീവറുഗീസ | ൧ | ൦ | ൦ |
| പള്ളത്തു ചാക്കൊ | ൦ | ൧൦ | ൦ |
| കാഞ്ഞരത്തുംമൂട്ടിൽ തൊമ്മാപണിക്കർ | ൦ | ൧൦ | ൦ |
| പിലാമ്മൂട്ടിൽ പീടികയിൽ മത്തായി | ൦ | ൨൬ | ൦ |
| കാമ്പുശെരി വടക്കെതിൽ മാമ്മൻ | ൦ | ൨൦ | ൦ |
| കോമളത്തു കിഴക്കതിൽ മത്തായി | ൦ | ൧൯ | ൨ |
| കറ്റിശെരി കുഞ്ഞുനൈനാ | ൦ | ൧൫ | ൦ |
| പാലമൂട്ടിൽ കൊച്ചുമത്തായി | ൦ | ൧൨ | ൦ |
| കൊട്ടങ്ങാട്ടിയിൽ മാത്തുണ്ണി | ൦ | ൬ | ൦ |
| തുമ്പുങ്കൽ തെക്കെതിൽ യോനാ | ൦ | ൧൨ | ൦ |
| കാമ്പുശെരിവടക്കെതിൽ കീവറീതു | ൦ | ൯ | ൦ |
| പല്ലാരെത്തു കോരുത | ൦ | ൭ | ൦ |
| പെരാശെരിവടക്കതിൽ ചെറിയാൻ | ൦ | ൬ | ൦ |
| കുന്നംപ്രത്തു അലക്സണ്ടർ | ൦ | ൪ | ൦ |
| കോട്ടയിൽ കൊച്ചുമ്മൻ | ൦ | ൪ | ൦ |
| മണ്ണപ്പള്ളികിഴക്കതിൽ ഈശൊ | ൦ | ൪ | ൦ |
| നാടാവള്ളിൽ യോഹന്നാൻ | ൦ | ൨൧ | ൦ |
| ടി. പീടികയിൽ കൊച്ചുകിഴ്ക്കാൻ | ൦ | ൨൦ | ൦ |
| പുളിക്കത്തൊട്ടിൽ ഗീവറുഗീസ് | ൦ | ൧൬ | ൦ |
| കൊച്ചുവീട്ടിൽ ചാക്കൊ | ൦ | ൧൪ | ൦ |
| പയറമ്മൂട്ടിൽ പീടികയിൽ ഗീവറുഗീസു | ൦ | ൧൪ | ൦ |
| വടക്കെത്തലക്കൽ തെരുവിലെപീടികയിൽ നൈനാ | ൦ | ൧൫ | ൦ |
| ചട്ടിച്ചാങ്ങലിപറമ്പിൽ ഉപാദ്ധ്യ | ൦ | ൧൦ | ൦ |

| | | | |
|---|---|---|---|
| കായംകുളത്തു പള്ളി (ഡെപ്യൂട്ടി) | | | |
| വടക്കെത്തലക്കൽ കൊച്ചുകോശി | ൧ | ൨൩ | ൪ |
| പൊൻവാണിഭം ചാക്കോ | ൧ | ൨൧ | ൪ |
| ടി. ഈതിപ്പിട്ടി | ൧ | ൩ | ൪ |
| കോട്ടക്കാട്ടു ഉമ്മൻ | ൨ | ൧൩ | ൪ |
| പാണ്ടകശാല പുരയിടത്തിൽ കീവറീതു | ൧ | ൦ | ൦ |
| പള്ളിത്തോട്ടത്തിൽ ഉമ്മൻ | ൦ | ൨ | ൦ |
| മുറിക്കുംമൂട്ടിൽ ചാക്കോ | ൦ | ൧൮ | ൦ |
| കിണറ്റുകര ഇടിച്ചെറിയ | ൦ | ൧൦ | ൦ |
| ടി. യോഹന്നാൻ | ൦ | ൭ | ൦ |
| മുറിക്കുംമൂട്ടിൽ മത്തായി | ൦ | ൨ | ൦ |
| കളീക്കൽ തൊമ്മി | ൦ | ൯ | ൦ |
| മുറിക്കുംമൂട്ടിൽ ചെറിയാൻ | ൧ | ൧൭ | ൪ |
| കിളിയിലെത്തു പീലിപ്പോസ | ൦ | ൨൧ | ൦ |
| വടക്കെത്തലക്കൽ മാത്തൻ | ൪ | ൧൪ | ൦ |
| കങ്കാലിൽ യോഹന്നാൻ | ൦ | ൪ | ൦ |
| കൃഷ്ണപുരം കട്ടക്കരെത്തു കീവറീതു | ൦ | ൪ | ൦ |
| | ൦ | ൩ | ൦ |
| കാർത്തികപ്പള്ളി | | | |
| ചിറമേൽ കൊച്ചിട്ടിച്ചാണ്ടി | ൧ | ൦ | ൦ |
| പുത്തൻബംഗ്ലാവിൽ തോമ്മാ | ൧ | ൯ | ൦ |
| നമ്പിമാരത്തിൽ ഗീവറുഗീസ | ൦ | ൬ | ൦ |
| ചാവടി മെക്കെത്തിൽ മത്തായി | ൦ | ൯ | ൨ |
| പുളിമൂട്ടിൽ കിച്ചാൻ | ൦ | ൯ | ൦ |
| വലിയവീട്ടിൽ കിഴക്കെതിൽ കൊച്ചുകുഞ്ഞു | ൦ | ൪ | ൦ |
| പത്തിച്ചിറക്കൽ പള്ളി (ഡെപ്യൂട്ടി) | ൧ | ൩ | ൪ |

## പരസ്യം.

മലങ്കര യാക്കോബായ സുറിയാനി മതവിശ്വാസാചാര പ്രകാരമുള്ള ആരാധനക്കായി സ്ഥാപിക്കപ്പെട്ടിരിക്കുന്ന അത്തി പള്ളിയിൽ കുറെ നാളായി ചില ദുരാലോചനക്കാരുടെ പ്രേരണയിന്മേൽ നവീകരണ ദുരുപദേശങ്ങൾ പ്രവേശിപ്പിച്ചിരിക്കകൊണ്ടു മതവിപരീതികളെ പള്ളിയിൽനിന്നു വിടർത്തി പള്ളി അടിസ്ഥാന ഉദ്ദേശപ്രകാരമുള്ള ആരാധനക്കു മാത്രം ഉപയോഗിപ്പാൻതക്കവണ്ണം സ്വാതന്ത്ര്യപ്പെടുത്തേണ്ടതിനു സിവിൽവ്യവഹാരം ചെയ്യേണ്ടിയിരിക്കുന്നതിനാൽ അതിലേക്കും പള്ളികാര്യം അന്വേഷിപ്പാനും യോഗത്തിന്റെ പ്രതിനിധികളും ട്രസ്റ്റികളുമായി ഒന്നോ അധികമോ ആളുകളെ തിരഞ്ഞെടുക്കുന്നതിനു ഈ ഇടവമാസം ൧൭-ാം നു- ശനിയാഴ്ച പകൽ ൧൧. മണിക്കു പള്ളി ഇടവകക്കാരുടെ ഒരു പൊതുയോഗം ടി- പള്ളിയിൽ കൂടണമെന്നു നിശ്ചയിച്ചിരിക്കുന്നതിനാൽ ഇടവകക്കാർ എല്ലാവരും മേൽപ്പറഞ്ഞ സ്ഥലത്തും സമയത്തും ഹാജരായിരിക്കണമെന്നു മുറികളിൽ ചീട്ടയച്ചും പള്ളിയിൽ വിളിച്ചുപറഞ്ഞും പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനു പുറമെ പത്രമുഖേനയും പ്രസിദ്ധപ്പെടുത്തുന്നു.

വികാരി തയ്യിൽ ഇസ്സഹാക്ക് കത്തനാർ.

൧൦൭൭-ാമാണ്ടു മീനമാസം ൨൭. നു-

## കഴിഞ്ഞുപോയ വടക്കെത്തലയ്ക്കൽ ഇടിച്ചാണ്ടി കത്തനാർ അവർകൾ.

സൽകീർത്തിമാനായ ഈ പുരോഹിതൻ തന്റെ ൮൦-ാമത്തെ വയസ്സിൽ സ്വഗൃഹത്തിൽ വച്ചു ഈ മാസം ൧൯-ാം നു- ശനിയാഴ്ച രാത്രിയിൽ പരലോകപ്രാപ്തനായിരിക്കുന്ന വിവരം വ്യസനപൂർവം അറിയിച്ചുകൊള്ളുന്നു.

കഴിഞ്ഞുപോയ മത്ത്യൂസ് അത്താനാസ്യോസിന്റെ വഞ്ചനയിൽ അകപ്പെട്ടാറായിരുന്ന സുറിയാനി സഭയുടെ ഉദ്ധാരണാർത്ഥം അദ്ദേഹത്തിന്റെ അനവധി ശക്തിഹേതുക്കളെയും കൂട്ടാക്കാതെ സത്യഇടയനും വന്ദ്യപിതാവുമായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയോടെ ചേർന്ന ഒരു പള്ളി സ്ഥാപിച്ചതും പിന്നീടു ആ തിരുമേനിയുടെ വല്യ സഹായകനായിരുന്ന സത്യവിശ്വാസത്തിന്റെ പരിപാലനത്തിനുവേണ്ടി ചെയ്തു വേലകളെയും അതിനു താൻ പ്രദർശിപ്പിച്ച ഭക്തി വൈരാഗ്യ ധൈര്യാദികളെയും പറ്റി അറിയാത്തവർ ഏറെപ്പേർ കാണുകയില്ലല്ലൊ. തന്റെ ആളുകളുടെ ക്ഷേമത്തിനും വിശ്വാസത്തിന്റെ പുലർച്ചക്കുംവേണ്ടി അനവധി കാലം പ്രയത്നിച്ചതിന്റെ ശേഷം താൻ പുത്രവാത്സല്യത്തോടുകൂടി പരിപാലിച്ചുവന്നിരുന്ന പീടികയിൽ സ്തെപ്പാനോസു കത്തനാർ പെട്ടെന്ന തന്നെയും ആട്ടിൻകൂട്ടത്തെയും വിട്ടു മറുകക്ഷി ചേർന്നുകളഞ്ഞതിനാൽ താൻ സ്വല്പം വ്യസനിക്കുന്നതിനും ഭാരപ്പെടുന്നതിനും സംഗതിയായി എങ്കിലും, വല്യതിരുമേനി സ്ഥലത്തു എത്തി പഴയ പള്ളിയും പുത്തൻ പള്ളിയും തമ്മിൽ യോജിപ്പിച്ചതിനാൽ അച്ചൻ സുഖമായിരിക്കുന്നതിനു സംഗതിയായി. വാർദ്ധക്യസഹജമായ യാതൊരു സുഖക്കേടും ഇദ്ദേഹത്തിനു ഇല്ലായിരുന്നു എന്നുള്ളതു പലരുടെയും ഇടയിൽ ആശ്ചര്യകരവുമായിരുന്നു. ഇങ്ങിനെയിരിക്കുമ്പോൾ അത്രെ കുറെ ദിവസങ്ങൾക്കു മുമ്പു അച്ചനു ഒരു ക്ഷീണവും കാസവും തുടങ്ങിയതു. ഇതിനാൽ താൻ പരലോകപ്രാപ്തനായിത്തീരുമെന്നു അദ്ദേഹത്തിനു ഉണ്ടായ അഭിപ്രായത്തിനുള്ള ഒരു ബലമായ സാക്ഷിയായി അതിനെ താൻ പലരോടും പറകയും തന്റെ പുത്രന്മാരായ രണ്ടു ശെമ്മാശന്മാരെ കൊച്ചുതിരുമേനിയുടെ അടുക്കൽ അയക്കയും ചെയ്തു. അദ്ദേഹം ഉടനെ തന്നെ സ്ഥലത്തുവന്നു, അച്ചന്റെ അപേക്ഷപ്രകാരം ശുദ്ധകുറുബാന കൊടുക്കുക, തൈലം പൂശുക മുതലായ കർമ്മങ്ങൾ നടത്തി. വല്യതിരുമേനിയും തന്റെ തിരുവനന്തപുരത്തുനിന്നുള്ള യാത്രമദ്ധ്യേ ഈ ദീനത്തെപ്പറ്റി അറിഞ്ഞു ഇവിടെ എത്തി അച്ചനെ കണ്ടശേഷം പഴയ പള്ളിയിൽ എഴുന്നെള്ളി താമസിച്ചു ഇങ്ങിനെയിരിക്കുമ്പോൾ ദുഃഖവെള്ളിയാഴ്ച കാലത്തെ തിരുമേനിയെ കാണെണമെന്നുള്ള ആഗ്രഹം അച്ചൻ അറിയിക്കയും അതുകൊണ്ടു എഴുന്നെള്ളി പുത്തൻ പള്ളിയിൽ താമസിക്കയും ചെയ്തു. ശനിയാഴ്ച വൈകാറായപ്പൊഴെക്കു മലങ്കര മല്പാൻ വട്ടശെരിൽ ഗീവറുഗീസു കത്തനാർ മുതലായ വേറെ ചില പട്ടക്കാരും ഇവിടെ എത്തുന്നതിനും ഇ

ടയായി. ശനിയാഴ്ച സന്ധ്യയായപ്പോഴെക്കു തിരുമേനിയെക്കൂടി ന
മസ്കാരത്തിനു വിളിക്കണമെന്നു പറഞ്ഞതിന്റെ ശേഷം അച്ചൻ ന
സ്കാരം തുടങ്ങുകയും തിരുമനസ്സുകൊണ്ടു കൂടെ എഴുന്നെള്ളിയതിന്റെ
ശേഷം നമസ്കാര മദ്ധ്യെ പിതാവു തന്റെ പിതാവിങ്കൽ ആത്മാവി
നെ ഭരമേല്പിച്ചു സമാധാനത്തോടു കൂടെ പ്രാണനെ വിടുകയും ചെ
യ്തു, വല്യതിരുമേനി, മല്പാനച്ചൻ, മുതലായ അനേക പട്ടക്കാർ കൂടിയ
ണു അടക്കം ചെയ്തതു. നമ്മുടെ സഭയ്ക്കുവേണ്ടി സിംഹതുല്യന്മാരായ
പരാക്രമികളായ തന്റെ ശത്രുക്കളോടു പോരാടി തന്റെ ആയുസ്സി
നെ കഴിച്ചശേഷം ഇപ്പോൾ പരമ സ്വസ്ഥതയെ പ്രാപിച്ചിരിക്കു
ന്നു ഈ പിതാവിനുവേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കണമെന്നു ഓ
ർപ്പെടുത്തികൊള്ളുന്നു. സി.

## ഉയിർപ്പു പെരുനാൾ.

വിശുദ്ധ സന്തോഷത്തിലേക്കു നമ്മെ ക്ഷണിക്കുന്ന ഈ വലിയ
പെരുനാൾ ആണ്ടുതോറും വരികയും പോകയും ചെയ്യുന്നു. എന്നാ
ൽ നമുക്കു അതിനെ അനുഭവപ്പെട്ടിട്ടുണ്ടോ എന്ന ഓരോരുത്തൻ തിരി
ഞ്ഞു നോക്കുന്നുണ്ടോ എന്ന സംശയിക്കുന്നു. അതു നമുക്കു അനുഭവമാ
കുന്നതും അതിലേക്കു പ്രവേശിപ്പാൻ നമുക്കു ശക്തിയുണ്ടാകുന്നതു
വലിയ നോമ്പു നാം ഏതു പ്രകാരം ആചരിച്ചുവൊ ആ ക്രമം അനു
സരിച്ചിരിക്കുന്നതാണ.

നോമ്പിലെ ഉപവാസം അവസാനിക്കുന്നതിൽ എല്ലാവർക്കും ഒ
രുവക സന്തോഷം ഉണ്ടു. എന്നാൽ ജയത്തിന്റെ അടയാളമായ ഈ
ഉയിർപ്പുപെരുനാളിൽ ആത്മീയമായ ഒരു സന്തോഷം കൂടെ ഉണ്ടാക
വാനുണ്ടു. നോമ്പിൽ തന്നെത്താൻ മറന്നു സത്യ അനുതാപത്തോടു കൂടി
പാപങ്ങളെ ഏററു പറഞ്ഞു കുമ്പസാരിച്ചു ശുദ്ധ കുറുബാനയെ ഉൾ
കൊണ്ടു പുതിയ ജീവനിൽ പ്രവേശിക്കുന്നവർക്കു മാത്രമാണ ഉയിർപ്പി
ന്റെ ആത്മീയ സന്തോഷവും ഉണ്ടാകുന്നതു. കർത്താവിന്റെ കഷ്ടാനു
ഭവത്തിൽ നാമും പങ്കുകൊണ്ടിട്ടുണ്ടെങ്കിൽ, താൻ പാപത്തെ വെറുത്ത
തുപോലെ നാമും പാപത്തെ വെറുത്തു എങ്കിൽ സാത്താന്റെ അടി
മയിൽ അകപ്പെട്ടതുമൂലം വന്നുകൂടിയ പാപത്തെക്കുറിച്ചു നാം അ
നുതപിച്ചു എങ്കിൽ, നോമ്പിന്റെ പോരാട്ടം വിശ്വാസത്തോടു കൂടി
നാം പൊരുതു എങ്കിൽ. കർത്താവു നമുക്കുവേണ്ടി മരണശക്തിയെ കീ
ഴടക്കിയ ആ ജയഘോഷം നമുക്കും അനുഭവമായിരിക്കും.

നമ്മുടെ ബാല്യം മുതൽ അനേകം നോമ്പും അനേകം ഉയിർപ്പു
പെരുനാളും നാം കഴിച്ചുകൂട്ടിയിരിക്കുന്നു. പിന്നെയും നാം പഴയ
സ്ഥിതിയിൽ തന്നെ ജീവിക്കുന്നു എങ്കിൽ ഈ ശ്രമം നമുക്കു പ്രയോ
ജനം വരുത്തുന്നില്ല. നാം ചെന്നെത്തുവാൻ ആഗ്രഹിക്കുന്ന സ്വർഗ്ഗീ
യ പർവ്വതത്തെ ഓരൊ ആണ്ടത്തെ ഉയിർപ്പു കഴിയുമ്പോൾ നാം കറെ

കൂടെ തെളിവായും വ്യക്തമായും കാണേണം. ആ പൎവ്വതത്തിന്റെ ഉന്നതത്തിലേക്കുള്ള യാത്രയിൽ ആണ്ടുതോറും നാം മേല്പട്ടു കയറി കയറി അടുത്തു ചെല്ലേണം എത്രത്തോളം മേല്പട്ട് നാം ഉയരുന്നുവൊ അത്രത്തോളം നമ്മുടെ മാൎഗ്ഗമദ്ധ്യെ നമ്മെ എതിൎക്കുന്ന വിഘ്നങ്ങളെ നീക്കുന്നതിന്നു നാം ശക്തരാകും.

ക്രിസ്ത്യാനിയുടെ ജീവിതം നാൾക്കുനാൾ വൎദ്ധന പ്രാപിച്ചുകൊണ്ടിരിക്കേണ്ടതാണ. യേശു സിംഹാസനാരൂഢനായിരിക്കുന്ന ആ മഹത്വസ്ഥലത്തു എത്തുന്നതുവരെ നാം നാൾക്കുനാൾ അടുത്തടുത്തു ചെല്ലേണം. ആ ഉന്നതസ്ഥലത്തു എത്തുന്നതുവരെ നമ്മുടെ വൎദ്ധന പൂൎണ്ണമായിരിക്കയില്ല. അടുത്തടുത്തു ചെല്ലുന്തോറും നമ്മുടെ സ്ഥിതി മറുരൂപപ്പെട്ടുവരും, തന്റെ മഹത്വത്തിന്റെ കതിരുകൾ നമ്മുടെമേൽ ആകൎഷിച്ചുകൊണ്ടിരിക്കും.

കഷ്ടാനുഭവ ആഴ്ചയിൽ മനുഷ്യന്റെ പാപക്രൂശ കൎത്താവു തന്നിൽതന്നെ വഹിക്കുന്നതിനെ നാം കാണുന്നു. ഉയിൎപ്പിൽ അവൻ മഹത്വപ്പെട്ട ആത്മശക്തിയേയും നാം കാണുന്നു. ആ മഹത്വം അഗോചരമായിട്ടുള്ളതാണ. എന്നാൽ വിശ്വാസംകൊണ്ടു നോക്കിയാൽ അതിനെ കാണാം. സ്നേഹം നമ്മിൽ പ്രകാശിപ്പാൻ താൻ നമ്മെ തന്നിലേക്കു ആകൎഷിക്കുന്ന വലിയ ചുംബനത്തെ പരിഗ്രഹിക്കയും ചെയ്യും. തന്റെ സ്നേഹം നിറഞ്ഞ ഹൃദയമാകുന്ന വിദ്യാലയത്തിൽനിന്നു നമ്മെതന്നെ തനിക്കായി പ്രതിഷ്ഠിക്കുവാനുള്ള പാഠം നമുക്കു പഠിക്കാം. താൻ തന്റെ പിതാവിന്റെ വലത്തുഭാഗത്തിരിക്കുന്നതുപോലെ തന്നെ തന്റെ വിശ്വാസികളുടെ ഹൃദയത്തിലും താൻ വസിക്കുന്നു. തന്റെ ഉയിൎപ്പു മുന്നോട്ടുള്ള നമ്മുടെ ഗതിക്കു വേഗത കൂട്ടുന്നു. തന്റെ സ്നേഹം നമ്മെ ശക്തിപ്പെടുത്തുകയും തന്റെ കഷ്ടാനുഭവം നമ്മെ സംരക്ഷണം ചെയ്കയും തന്റെ മരണം നമുക്കു വിടുതൽ നൽകയും തന്റെ ഉയിൎപ്പു നമ്മെ ഉയൎത്തുകയും, തന്റെ സിംഹാസനാരോഹണം നമ്മെ മഹത്വപ്പെടുത്തുകയും, തന്റെ മദ്ധ്യസ്ഥത നമ്മെ തന്റെ പിതാവിനോടു ഐക്യതപ്പെടുത്തുകയും, തന്റെ ശിശ്രൂഷ നമ്മെ ഉത്സാഹിപ്പിക്കയും, തന്റെ ആത്മാവു നമ്മെ ആകൎഷിക്കയും, തന്റെ ശബ്ദം നമ്മെ ക്ഷണിക്കയും, തന്റെ പ്രത്യക്ഷത അധികമധികം ശക്തിയോടു കൂടി നമ്മെ സമാധാനപ്പെടുത്തുകയും ചെയ്യുന്നു. ഇങ്ങനെ തന്റെ ഉയിൎപ്പിന്റെ സംബന്ധികൾ നാം ആയിത്തീരുന്നു. തന്റെ മരണത്തെക്കുറിച്ചു നാം ഓൎക്കുന്നതുപോലെതന്നെ ഉയിൎപ്പിനെക്കുറിച്ചും ഓൎക്കേണം. ഉയിൎപ്പിങ്കലേക്കുള്ള ആകൎഷണംകൊണ്ടത്രെ തന്റെ മരണത്തിന്റെ ഫലം നമുക്കു പൂൎണ്ണമാകുന്നതു.

നമ്മുടെ കുറുബാന തന്റെ ആചാൎയ്യസ്ഥാനത്തിന്റെ സിംഹാസനത്തിങ്കലേക്കു നമ്മെ അടുപ്പിക്കയും ഗാഗുൽത്തായിലെ താഴ്മയിൽ ദൈവത്തിനു അണെക്കപ്പെട്ട മഹത്വമേറിയ ബലിയെ നാം ഭക്ഷിക്കയും ചെയ്യുന്നു. സ്വൎഗ്ഗാരോഹണം ചെയ്ത കൎത്താവു ഉയിൎത്തെഴുന്നേറ്റ തന്റെ ശരീരരക്തങ്ങളാൽ നമ്മെ പോഷിപ്പിക്കുന്നു. അതു ഈ ഭ

ക്ഷണശക്തിയാൽ കുഞ്ഞാടിന്റെ വിവാഹവിരുന്നിൽ നിത്യഭക്ഷണം നമുക്കു കിട്ടുന്നതിലേക്കുള്ള പ്രയാണത്തിൽ നമുക്കു ശക്തി ഉണ്ടാകുവാൻവേണ്ടിയാകുന്നു. ഇങ്ങനെ നമ്മുടെ ജീവൻ മുഴുവൻ ഉയിർത്തജീവനായിതീരണം. ഉയിർത്തെഴുന്നേറ്റവന്റെ ശരീരം തന്റെ സാന്നിദ്ധ്യത്തെ വരുത്തുന്നു. നീതി വസിക്കുന്ന പുതിയ സ്വർഗ്ഗത്തിലേക്കും പുതിയ ഭൂമിയിലേക്കും ഉയിർപ്പു നമ്മെ പ്രവേശിപ്പിക്കുന്നു. മനുഷ്യാവതാരം ചെയ്ത ദൈവവചനത്തിന്റെ ശബ്ദം എല്ലാഭാഗത്തും നമ്മോടു സംസാരിക്കുന്നു. നമ്മുടെ ചെവികളെ തുറന്ന ഈ ശബ്ദത്തെ നാം കേൾക്കണം, അതിനായിട്ടു നമുക്കു ശ്രമിക്കാം.

---

## കാർത്തികപ്പള്ളിയിലെ
## രക്ഷപെട്ടവർ.

പ്രിയ പത്രാധിപരെ! ഞാൻ വളരെക്കാലം കൊണ്ടു നിങ്ങളുടെ മാസിക പത്രത്തിലേക്കു ഒരു ലേഖനം എഴുതി അയക്കണമെന്നു വിചാരിച്ചിരുന്നു. എന്നാൽ അതിനു ഏതുമാകാതെ ഒരു വഴിപോക്കനെപോലെ നടന്നു കാർത്തികപ്പള്ളിൽ ചെന്നുചേന്നു. ഇവിടെയുള്ള അഴിമതികളേയും മറ്റും കേട്ടും കണ്ടും കൊണ്ടു എഴുതുവാൻ ഭാവിക്കുന്നു. പത്രാധിപരെ! എന്റെ ആഗ്രഹനിവൃത്തിക്കായി ഈ ലേഖനത്തിന്നു നിങ്ങളുടെ വിലയേറിയ പത്രത്തിന്റെ ഒരു പുറം ദയവായി അനുവദിച്ചുതരണമെന്ന് അപേക്ഷ.

പ്രിയ പത്രാധിപരെ! ഞാൻ വഴിനടന്നു ക്ഷീണിച്ചു കാർത്തികപ്പള്ളിയിൽനിന്നും വടക്കോട്ടു പോകുന്ന പബ്ലിക്ക്റോട്ടിന്നു സമീപം ഒരു ബംഗ്ലാവിൽ ചെന്നു. ഞാൻ അവിടെ ചെന്നപ്പോഴേക്കു സൌമ്യനായ ഒരു കൊച്ചനും വന്നുചേന്നു. ആ കൊച്ചൻ ഒരു യാക്കോബായക്കാരൻ എന്നു കേട്ടപ്പോൾ ഇനിക്കു സന്തോഷമാണുണ്ടായതു്. പിന്നെ ഞാൻ ആ കൊച്ചനോടെ എവിടെനിന്നു വരികയാണു എന്നും മറ്റും ചോദിച്ചു. ഉടനെ കൊച്ചൻ ഞാൻ തെരുവിൽനിന്നും വരികയാണ എന്റെ പേർ നവീകരണ എതിരാളി എന്നാണ എന്നു പറഞ്ഞു. എന്നാൽ കൊച്ചനോടു, നവീകരണ എതിരാളി നീ ഇവിടുത്തെ രക്ഷിക്കപ്പെട്ടവരുടെ വൃത്താന്തം എനിക്കു ശരിയായി പറഞ്ഞുതരണം എന്നു പറഞ്ഞു. ഉടൻ തന്നെ കൊച്ചൻ താഴെ വിവരിക്കും പ്രകാരം പറയുന്നു:—ഇവിടെ മട, അല്ലാ മട, എന്നി അത്രം അല്ല പേർ മറന്നുപോയി ഓർത്തുവരട്ടെ. ആ- ആ എടമണ്ണി എന്നായിരിക്കാം. ഒരു ഉപദേശി വന്നിരുന്നു. അയാളുടെ പ്രസംഗം കേൾക്കുന്നതിനായി അനേകം ആളുകൾ കൂടിയിരുന്നു. ആ വിലാൻ പ്രസംഗവും കഴിഞ്ഞു ഇവിടെനിന്നും പോയപ്പോഴത്തേക്കു ആളുകൾ ഒക്കെയും ഒരു തരം ഭ്രാന്തരുടെ മട്ടിലായി. പിന്നത്തെ ഇവരുടെ ചോദ്യങ്ങളും അഭിപ്രായങ്ങളും കേട്ടാൽ ഒരുത്തരും ആ കൂട്ടത്തിൽ നില്ക്കുകയില്ല. ദൈവത്തെ നീ എന്നു വിളിക്കുമ്പോൾ അച്ചൻമാരെ എന്തു വിളിക്കണം എന്നോ

രു യോഗ്യൻ- വേറെ മെത്രാച്ചന്മാരും എന്തിനാണ. നമുക്ക പള്ളിയും വേണ്ടാ പട്ടക്കാരനും വെണ്ടാ എന്ന വേറൊരുത്തൻ- കാണന്നവരെ ഒക്കയും നമുക്ക പള്ളിക്കൂടത്തിൽ വിളിച്ചു കൊണ്ടുപോകണമെന്ന ഒരു കൊച്ചൻ. എടി ഏത്താപ്പിന്റെ പകരം ചട്ട ഇടണ്ടാ എന്നൊരുത്തി- ഞാൻ പാപിയുമല്ലാ എനിക്ക പാപവും ഇല്ല എന്നൊരു യോഗ്യൻ- വെറ്റിലക്ക പകരം മുളകുകൊടിയുടെ വേരുതിന്നാൽ എന്താ എന്നൊരുത്തി- ബലാസ്വന്താദിയൊ ക്ഷീരബലയൊ വല്ലതും തേക്കണമെന്ന വേദപുസ്തകത്തിൽ പറഞ്ഞിട്ടുണ്ടോ എന്നൊരു നവീകരണതലവൻ- മല്ലാനച്ചനൊ മറ്റൊ മടഎണ്ണിയുടെ വാലെത്ത കെട്ടാൻ കൊള്ളാമൊ എന്നൊരു ഷാപ്പു കീപ്പർ- ദീനം വന്നാൽ പ്രാർത്ഥന ചികിത്സ എന്ന പുരുഷോത്തമൻ പിള്ളയുടെ പാഠമാലയുടെ രീതിയിൽ ഒരുത്തൻ- ചെവി അടഞ്ഞിരിക്കുന്നതുകൊണ്ട പ്രസംഗം കേൾക്കുവാൻ പാടില്ലാ, അതുകൊണ്ട കുണുക്ക മതി എന്ന ഒരുത്തി. അതു പോരാ എനിക്ക വാളികമതി, പക്ഷെ നിങ്ങൾ കുണുക്ക ഇട്ടാൽ നിങ്ങളുടെ മാപ്പിളയുടെ കടം തീരും എന്ന മറ്റൊരുത്തി- ഛേ- ഇനി ഇടമണ്ണിയെ ഒന്നുകൂടി വരുത്തണം. രക്ഷ വാങ്ങിച്ചതു പോരാ എന്ന കൊച്ചു—ശിസ്സുമെത്രാച്ചൻ. പെമ്പിളയും മക്കളും ഉണ്ടായാൽ ശരിയായി ജീവിക്കാനൊക്കുകയില്ല എന്ന മത്തായി. സഖായി അത്തിവൃക്ഷത്തിൽ കയറിയതു ഡംഭുകൊണ്ടാണ് അതുകൊണ്ട ക്രിസ്തുവിനെ കണ്ടില്ലാ. പത്രോസിനെയാണ കണ്ടത് എന്നൊരു വ്യാഖ്യാനി. നടപ്പു ൬- ൫. മുതൽ ൪-വ.ര.യുള്ള വാക്യങ്ങളുടെ വ്യാഖ്യാനം കഞ്ഞിയും കൂട്ടവാനും വെക്കുന്നതിന്ന സ്ത്രീകൾക്ക മെത്രാച്ചന്റെ കൈവെപ്പു വേണം എന്നൊരു ഉപദേശി. ഇങ്ങനെ ഒക്കയും ആണ. ഇവരുടെ അഭിപ്രായങ്ങളും ചോദ്യങ്ങളും കേട്ടതു മതി- നവീകരണ എതിരാളി നീ ഒരു നല്ലകൊച്ചനും വിശ്വാസസ്ഥനും എന്ന എനിക്ക തോന്നുന്നു. എനിക്ക ഈ ദിക്കിൽ നല്ലപരിചയമില്ലാത്തതുകൊണ്ട നീ കൂടി വന്നാൽ നമുക്ക ഒന്ന് സഞ്ചരിക്കാം. കൊച്ചൻ ഞാൻ കൂടിവരണമെങ്കിൽ വരാം എന്ന പറഞ്ഞു ഞങ്ങൾ ഇറങ്ങി പടിഞ്ഞാറോട്ടു തിരിച്ചു തെക്കോട്ടുപോയി കുറെ ദൂരം നടന്ന ഒരു കുളത്തിന്റെ അട്ടുക്കൽ ചെന്നു, അപ്പോൾ ഒരു കൊച്ചൻ (ഒരു) അതിരടിയിൽ നിന്നുകൊണ്ട വട്ടത്തിൽ ഒരു വര വരച്ചു- കർത്താവായ ഏശുവെ നീ ഈ വരയിൽനിന്ന ഒഴിഞ്ഞുതരണമെ, ഞാൻ ഒന്ന് കാൽ കഴുകിക്കൊള്ളട്ടെ എന്ന പ്രാർത്ഥിക്കുന്നതു കേട്ട അടുത്തു ചെന്നപ്പോൾ അയാൾ അവിടെയിരുന്നു- പത്രാധിപരെ നമ്മുടെ കൊച്ചൻ കൂടെ ഉണ്ടായിരുന്നതുകൊണ്ട കാര്യം ചോദിച്ചു മനസ്സിലാക്കി, എന്തെന്നാൽ ദൈവം സർവ്വവ്യാപി ആയിരിക്കുന്നതുകൊണ്ടാണ എന്നു പറഞ്ഞു. ഇത്രയും കേട്ടപ്പോൾ എനിക്ക ആശ്ചര്യം ആണുണ്ടായത്. ഇവർ ഈ മട്ടിലായിരിക്കുന്നു, പിന്നെയും ഞങ്ങൾ വടക്കോട്ടു നടന്നു നമ്മുടെ കൊച്ചന്റെ സ്ഥിരവാസസ്ഥലമായ തെരുവിന്റെ തെക്കുവശം ഉള്ള ഒരുവീട്ടിൽ താമസിച്ചു പിറ്റെദിവസം ഞായറാഴ്ച ആയിരുന്നു- നേരം വെളുത്തപ്പോഴെക്ക എടി ചരുന്നൊ

ഞാൻ നിന്നെ കെട്ടിയപ്പോൾ ഞാൻ വിളിക്കുന്നേടത്തു വരണ്ടായോ ഇങ്ങനെ ഒരു ധ്വനി കേട്ടുതുടങ്ങി, ഇതു കേട്ട ഞാനും കൊച്ചനും കൂടെ കാർത്തികപ്പള്ളിലെ മഹിമയേറിയ ആളുടിഞ്ഞകിണറിന്റെ തെക്കുവശത്തു പോയിരുന്നു. ഈ ധ്വനിയിൽ എടാ മത്തായി നിന്റെ പെമ്പിളയെ ആ കൊച്ചുവീട്ടിൽ ഉണ്ണൂണ്ണി നടത്തുന്ന സംഘത്തിൽ അയച്ചില്ലയോ ഇവൾ ഇപ്പോൾ പറഞ്ഞാൽ കേൾക്കാത്തതു എന്ന ആ ഉമ്മൻ ഉപദേശി പറഞ്ഞപ്പോഴേക്കു മത്തായിക്കു കോപം ജ്വലിച്ചുതുടങ്ങി സഹിക്കാൻ പാടില്ലാത്തതായ വാക്കുകൾ പറഞ്ഞുതുടങ്ങി, ഉടനെ ഒരു വല്ലിയമ്മ വന്നു എടാ നിനക്കു ഉടലോടെ സ്വർഗ്ഗത്തിൽ പോകണോ ഞാൻ കൊണ്ടുവിടാം വാടാ എന്നിത്രയും കേട്ടപ്പോൾ ഇവർ ഞങ്ങളെയും സ്വർഗ്ഗത്തിൽ കൊണ്ടുപോകുമെന്നു വിചാരിച്ചു ഞങ്ങൾ ഓടിക്കളഞ്ഞു. പ്രിയപത്രാധിപരെ! ഇവരും രക്ഷിക്കപ്പെട്ടവരന്നെ ഇവരുടെ പ്രവൃത്തിയും ഭാവവും പ്രസംഗവും ജീവിതവും ഇങ്ങനെ ആകുന്നോ. ഇനി എങ്കിലും സത്യമായിട്ടു നടപ്പാൻ ഇടവരുമോ എന്നു സംശയിക്കുന്നു. ഇപ്പോൾ ഇതു മതി. ശേഷം പിന്നീടു ആയിക്കൊള്ളാം. കൊച്ചൻ വേണ്ടതില്ല ബഹുവിധാൻ. ഇനിയും ഞാൻ കാർത്തികപ്പിത്ത തന്നെ ചുറ്റിസഞ്ചരിക്കും. എന്ന മലയാളമൊട്ടുക്കു പാടിയ കൊച്ചൻ നവീകരണ എതിരാളി.



## സൂചകങ്ങൾ

പ്രൊട്ടസ്റ്റന്റു സഭയുടെ സാമർത്ഥ്യം ഭിന്നതയും കാതൊലിക്കാ സഭയുടെ സാമർത്ഥ്യം യോജിപ്പും ആകുന്നു ഫ്രീടൈംസ് എന്ന അംഗ്ലിയാപത്രം യുക്തിപൂർവ്വമായ ഒരു പ്രസംഗത്തിൽ സ്ഥാപിച്ചിരിക്കുന്നു.

* * *

ഈയാണ്ടു ദുഃഖവെള്ളിയാഴ്ച ബിലാത്തിയിൽ പല അംഗ്ലിയാ പള്ളികളിലും കുരിശിൽ തൂക്കപ്പെട്ട സ്വരൂപത്തോടുകൂടിയ വലിയ കുരിശുകളെ വഹിച്ചുംകൊണ്ടു പ്രദക്ഷിണങ്ങളും അതിന്റെ മുമ്പാകെ ശുശ്രൂഷകളും നടത്തപ്പെട്ടതായി ഇംഗ്ലീഷ് പത്രങ്ങളിൽ വായിക്കുന്നു.

* * *

ജ്ഞാനസ്നാനം കൈക്കൊണ്ടിട്ടില്ലാത്ത ഒരാൾ തന്റെ വിവാഹസംബന്ധമായ വിധിച്ചൊല്ല നടത്തണമെന്നു അപേക്ഷിച്ചതിൽ ഇംഗ്ലാണ്ടിൽ ഇർത്ലിങ്ങ്ബൊറൊ എന്ന സ്ഥലത്തെ അംഗ്ലിയാപാദ്രി വിസമ്മതിച്ചതു ന്യായമായിരുന്നു എന്നു ഇടവകയുടെ ബിഷോപ്പ വിധിച്ചിരിക്കുന്നു. വിവാഹ കർമ്മം ക്രിസ്ത്യാനികൾക്കായി സഭ നിശ്ചയിച്ചിട്ടുള്ള ഒരു ക്രിസ്തീയ കർമ്മമാണെന്നും അതു പള്ളിക്രമപ്രകാരം അനുഷ്ഠിക്കപ്പെടേണ്ടതു ക്രിസ്ത്യാനികൾക്കു മാത്രമാണെന്നും ആ ബിഷോപ്പിനു അറിവില്ലാത്തതിൽ ആശ്ചര്യപ്പെടുന്നതായി ഒരു ഇംഗ്ലീഷ്പത്രം പ്രസ്താവിക്കുന്നു. ഇതുകൊണ്ടു മാമോദീസാ മുങ്ങാത്ത പട്ടക്കാർ ഇംഗ്ലീഷ സഭയിൽ ഉണ്ടോ എന്ന കൂടെ സംശയിക്കേണ്ടിയിരിക്കുന്നു.

* * *

വാർഷികയോഗവും സമ്മാനദാനവും—മാവേലിക്കര പുതിയകാവു യാക്കോബായ സിറിയൻക്രിസ്ത്യൻ യുവജനസംഘംവക മാർ ദീവന്നാസ്യോസു ലൈബ്രറിയുടെ ഒന്നാം വാർഷികയോഗം ൧൦-ാം മാസം ൧൨-ാം നു ഞായറാഴ്ച മലങ്കര മല്പാൻ വട്ടശേരിൽ ഗീവറുഗീസു കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൻകീഴിൽ ഏറ്റവും ഭംഗിയായി നടന്നിരിക്കുന്നു. ഇതിന്റെ സിക്രട്ടറിക്കും ലൈബ്രറിയനും ഓരോ സാമാനങ്ങൾ കൊടുക്കയും ഉണ്ടായിരുന്നു. യുവജനസംഘക്കാരുടെ ഈ യോ

ല ഒക്കറാവും അഭിനന്ദനീയമായിരിക്കുന്നു. തഴക്കരെ സണ്ടേസ്കൂളിലെ സമ്മാനദാനവും ആ ദിവസം തന്നെ ഭംഗിയായി നടന്നിരിക്കുന്നു. ഈ സ്ഥലവാസികൾ ഈ സണ്ടേസ്കൂൾ കാൎയ്യത്തിൽ കുറെക്കൂടി ഉത്സാഹിച്ചിരുന്നു എങ്കിൽ കൊള്ളായിരുന്നു.

❖ ❖ ❖

കുറെനാളായി കുഴപ്പത്തിൽ ആയിരുന്ന കാൎത്തികപ്പള്ളിയിൽ ക്രിസ്തീയ ബാലകദീപസംഘം ചില മഹാന്മാരുടെ ഉത്സാഹത്തിൻപേരിൽ വീണ്ടും ആരംഭിച്ചു. ഈ സംഘത്തിന്റെ ൭-ാം വാൎഷിക ഉത്സവവും സമ്മാനദാനവും കഴിച്ചിരിക്കുന്നു. ഇനിയും ഇതിൽ ഉൾപ്പെട്ടിട്ടുള്ള കുട്ടികളെ പ്രസംഗം അഭ്യസിപ്പിക്കുവാൻ പോകുന്നു എന്നു അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

ചില അംഗ്ലിയാപള്ളികളിൽ സന്ധ്യാസമയത്തു നടത്തിവരുന്ന കുറുബാനയെ ആക്ഷേപിച്ചു ചൎച്ച്ടൈംസ് എന്ന ഇംഗ്ലീഷ പത്രികയിൽ ചേൎത്തിട്ടുള്ള മുഖപ്രസംഗത്തിൽ ഉപവാസത്തോടു കൂടിയ കുറുബാന സഭയിൽ എല്ലാ കാലത്തും നടപ്പായിരുന്നു എന്നു വ്യക്തമായി തെളിയിച്ചിരിക്കുന്നു. സഭാചരിത്രത്തിൽ അപൂൎവ്വം ചില ദിവസങ്ങളിൽ ഉച്ചകഴിഞ്ഞും സന്ധ്യയോടു അടുത്തും കുറുബാന ചൊല്ലിവന്നതായി കാണുന്നുണ്ടെങ്കിലും അതു ഉപവാസത്തിന്റെ കാഠിന്യംകൊണ്ടും സന്ധ്യവരെ ഉപവസിക്കണമെന്നുള്ള നിൎബ്ബന്ധത്തോടു കൂടിയും ആയിരുന്നു. അത്രത്തോളം ഉപവസിക്കുവാൻ പാടില്ലന്നു വന്നപ്പോൾ അത്രത്തോളം കുറുബാനയും നേരത്തെ കഴിക്ക എന്നല്ലാതെ ഭക്ഷണം കഴിച്ചുംകൊണ്ടു കുറുബാന ചൊല്ലുകയും കൈക്കൊള്ളുകയും ചെയ്യുന്ന നടപ്പു സഭയിൽ ഒരു കാലത്തും ഇല്ലായിരുന്നു എന്നാണ ആ പ്രസംഗകൎത്താവു തെളിയിച്ചിരിക്കുന്നതു.

❖ ❖ ❖

“ശിശുക്കളുടെ സ്ഥിരീകരണവും ശുദ്ധകുറുബാന സംബന്ധവും” എന്ന നാമത്തിൽ ഹൊലൊവെ എന്ന പെരിയ ഒരു ഇംഗ്ലീഷ പാദ്രി ഒരു പുസ്തകം ചമച്ചിരിക്കുന്നു. കുട്ടികൾക്കു ൧൫. വയസ്സു പ്രായംചെന്നു ബുദ്ധിശക്തി പ്രാപിച്ചശേഷം മാത്രമെ സ്ഥിരീകരണവും കുറുബാനയും കൈക്കൊള്ളാവു എന്നു അംഗ്ലിയാസഭ ശട്ടംകെട്ടിയിരിക്കുന്നതു കഴിഞ്ഞ ൩൦൦ വൎഷങ്ങളായി ചെയ്തുവരുന്ന ഒരു സഭയിൽ പരിശുദ്ധാന്മാവു ചെയ്യുന്ന വേലയുടെ സാധുത്വത്തിൽ വിശ്വാസമില്ലാതാക്കുന്നതും വിശ്വാസത്തിനു പകരം ബുദ്ധിശക്തി പ്രയോഗത്തെ ഏൎപ്പെടുത്തുന്നതുമായ ഒരു തെറ്റാണെന്നും പ്രതിവാദിച്ചിരിക്കുന്നു. സുറിയാനി സഭയിൽ ശിശുക്കളെ ശുദ്ധമൂറോൻ പൂശി സ്ഥിരീകരിക്കയും ഉടൻ അവൎക്കു ശുദ്ധകുറുബാന കൊടുക്കയും ചെയ്യുന്ന നടപ്പു ൩൦൦ വൎഷത്തിനിപ്പുറം ഉണ്ടാക്കിയ ഒരു അബദ്ധമല്ലന്നു കാൺമാൻ ശക്തിയുള്ള വെള്ളക്കാർ ഉണ്ടായതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

ഈ ഏപ്രിൽ ൭-നു എപ്പിഫാനി എന്ന അംഗ്ലിയാ പത്രത്തിൽ താഴെ വിവരിക്കുന്ന ചോദ്യവും പത്രാധിപ മറുപടിയും കാണുന്നു.

ചോദ്യം- മരിച്ചവൎക്കു വേണ്ടിയുള്ള പ്രാൎത്ഥന സമ്മതിക്കുന്നുവൊ?. സമ്മതിക്കുന്നെങ്കിൽ എന്തുകൊണ്ടു- മരിച്ചുപോയ ആത്മാക്കളുടെ തല്ക്കാലസ്ഥിതി എന്തു- ജീവികളോടു അവർ സഹതപിക്കയൊ സന്തോഷിക്കയൊ ചെയ്യുന്നുണ്ടൊ. റെവറണ്ടു ജെ- എച്ച- ബ്രൈ എം- എ- എന്നയാൾ എഴുതിയിട്ടുള്ള “കണ്ണുനീർ” എന്ന പുസ്തകത്തിൽ ഉള്ള ഒരു പ്രസംഗത്തിൽ നിന്നു എടുക്കപ്പെട്ട താഴെ പറയുന്ന വാക്യങ്ങളെ നീതീകരിക്കുവാൻ നിങ്ങൾ എന്തു പറയുന്നു. വാക്യം:- മരിച്ചവരുടെ ആത്മാക്കൾ നമുക്കു വേണ്ടി പ്രാൎത്ഥിക്കുന്നു എന്നു നമുക്കു ധാരാളം വിശ്വസിക്കാം. അവൎക്കു കൂടുതലായ പ്രകാശവും സമാധാനവും ഉണ്ടാകേണ്ടതിനും സ്വൎഗ്ഗത്തിനു അവരെ അയോഗ്യന്മാരാക്കുന്ന സകലത്തിൽ നിന്നും അവരെ ശുദ്ധീകരിക്കേണ്ടതിനും ദൈവം അവരുടെ കണ്ണുകളിൽനിന്നു സകല കണ്ണുനീരും തുടച്ചുകളയുന്ന ദിവസത്തിൽ അവർ കൎത്താവിൽനിന്നു കരുണയെ പ്രാപിക്കേണ്ടതിനും നാം അവൎക്കുവേണ്ടിയും പ്രാൎത്ഥിക്കുന്നു- മിസ്റ്റർ ബ്രൈ അവൎകളുടെ അഭിപ്രായപ്രകാരം മരണശേഷം പാപത്തിൽനിന്നു ശുദ്ധീകരണം ഉണ്ടെന്നു നമുക്കു വിശ്വസിക്കാമൊ?-

ഉത്തരം- ഞങ്ങൾ ആ എഴുത്തുകാരനോടു പൂൎണ്ണമായി യോജിക്കുന്നു. അയാൾ കാതോലിക്കായ്ക്കടുത്ത സഭയോടു യോജിച്ചിരിക്കയാണ. ശുദ്ധീകരണം രക്ഷിക്കപ്പെട്ടവൎക്കാണ- നശിച്ചുപോയവൎക്കല്ല.

സാമുദായികസമ്മേളനം —ആണ്ടുതോറും പതിവുള്ള യോഗം ഈ മാസം [illegible]-ഉം വൈദികസംഘം ൧൭-൧൮-ഉം സ്ഥലത്തെ മർ ദീവന്നാസ്യോസു സിമ്മനാരിയിൽ പതിവിൻപ്രകാരം കൂടിയിരുന്നു. അവയുടെ വിവരണം വേറൊരുഭാഗത്തു ചേർത്തിട്ടുണ്ടു. വൈദികസംഘദിവസം യോഗത്തിൽ ഉൾപ്പെട്ടവരും ഹാജരില്ലാത്തവരുമായി പല പട്ടക്കാരുടെയും റെമ്പാന്മാരുടെയും അത്മേനികളുടെയും മേൽവിലാസം വച്ചു പരതമ്പാലു കൂട്ടുകൾ കോട്ടയത്തെ ഒരു അംഗ്ലിയാ ബംഗ്ലാവിൽനിന്നു അയക്കപ്പെട്ടതെന്നു പറഞ്ഞു ഒരാൾ കൊണ്ടുവതികയുണ്ടായി. അവയിൽ ഒന്നുരണ്ടു തുറന്നു നോക്കിയതിൽ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന മുതലായ ചില സുറിയാനി ഉപദേശാചാരങ്ങളെ ആക്ഷേപിച്ചു എഴുത്തുകാരന്റെ ഊരും പേരും വയ്ക്കാതെ സ്ഥലത്തെ മിഷ്യൻ പ്രെസ്സിൽ അച്ചടിക്കപ്പെട്ട ഒരു എഴുത്തുകുത്തിൽ അടക്കം ചെയ്തിരുന്നതായി കണ്ടു. ഇതു ഈ ഇരുപതാം നൂറ്റാണ്ടിൽ ചിലവാകുന്ന ചരക്കല്ലെന്നു പറഞ്ഞു ആ എഴുത്തുകൾ എല്ലാം സംഘക്കാർ മടക്കിയയച്ചു. മാതൃകക്കായി ഒന്നുരണ്ടു ഇങ്ങു എടുത്തുവെച്ചിട്ടുമുണ്ടു. റെവറണ്ട ലോർഡ എന്ന അംഗ്ലിയാപാത്രി ക്രിസ്ത്യൻ പേട്രിയറ്റ് മുതലായ പത്രങ്ങളിൽ അംഗ്ലിയാ മിഷ്യനറിമാർ സുറിയാനിസഭയോടു ചെയ്തുവരുന്ന ദ്രോഹത്തെ ചൂണ്ടിക്കാണിച്ചു പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനത്തിനു മറുപടിയായി അംഗ്ലിയാ ബിഷോപ്പിന്റെ ചാപ്ലെനും വേറൊരാളും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള മറുപടികളിൽ സുറിയാനിക്കാരിൽനിന്നു ഒരുകത്തനെപ്പോലും അംഗ്ലിയാസഭയിലേക്കു ചേർക്കുന്ന പ്രയോഗം നടപ്പിച്ചിട്ടില്ലെന്നു പ്രസ്താവിച്ചിരിക്കുന്നു. അമ്പതുവർഷം മുമ്പ് വല്ലതും ഉണ്ടായിരുന്നിരിക്കാമെന്നു ചാപ്ലെൻ ഒരു സമ്മതം പറയുന്നുണ്ടു. മറ്റെ ലേഖകൻ അശേഷം നിഷേധിച്ചിരിക്കയാണ. ഈ എഴുത്തുകാർക്കു മനോസാക്ഷി എന്നൊരുവക ഉണ്ടോ എന്നു ഞങ്ങൾ സംശയിക്കുന്നു. ഈ നാട്ടിലെ അംഗ്ലിയാ സഭയുടെ ജനസംഖ്യ എടുത്തു, ഇവരിൽ മുപ്പതോ അമ്പതോ വർഷം മുമ്പു ആ സഭയിൽ ചേർന്നവരോ അവരുടെ സന്താനങ്ങളോ ആയി എത്ര ആളുകൾ ഉണ്ടെന്നും അതിൽ പിന്നെ ചേർന്നവർ എത്രയുണ്ടെന്നും തിരിച്ചുനോക്കിയാൽ ഈ ലേഖനങ്ങളിലെ പ്രസ്താവനയുടെ അസാധുത്വം പ്രത്യക്ഷപ്പെടുന്നതാണ. ഭർത്താവിനെക്കൂടാതെ ജനിച്ച അനേകം മക്കൾ നേരെ നില്ക്കെ ഞാൻ പാതിവ്രത്യമുള്ളവളാണെന്നു പറയുന്ന സ്ത്രീയുടെ വാക്കുപോലെയല്ലെ മേല്പറഞ്ഞ ലേഖകന്മാരുടെ പ്രസ്താവന എന്നു തോന്നുന്നു. സുറിയാനിക്കാരിൽ ഭിന്നത ഉണ്ടാക്കുവാനൊ അവരിൽനിന്നു ആളുകളെ തട്ടിയെടുക്കുവാനൊ സ്വപ്നത്തിൽപോലും വിചാരം ഇല്ലെന്നും സുറിയാനി സഭയെ സഹോദരിയായി വിചാരിച്ചുവരുന്നു എന്നും പ്രസ്താവിക്കുവാൻ മടിയില്ലാത്ത വിദ്വാന്മാർ വൈദിക സംഘത്തിലേക്കു അയച്ച ലേഖനത്തിന്റെ പേരില്ലാത്ത കർത്താവിന്റെ ഉദ്ദേശം എന്തായിരുന്നു എന്നു പറഞ്ഞുകേട്ടാൽകൊള്ളാം. എഴുത്തുകാരനു പേർവച്ചു എഴുതുവാൻ ധൈര്യമില്ലാതെ പോയതിൽ ആശ്ചര്യപ്പെടുവാനില്ല. സുറിയാനിസഭയെ ശകുത്തുറന്നു അസഭ്യം പറയുന്നതിനു മിഷ്യൻ ഏജണ്ടന്മാർക്കുണ്ടായിരുന്ന ധീരത ഇടവകപത്രികയുടെ പുറപ്പാടുമുതൽ നശിച്ചുപോയതായി കണ്ടുവരുന്ന അനുഭവത്തിന്റെ ഒരു ലക്ഷ്യമാണെന്നെ ഈ അധൈര്യത്തെക്കുറിച്ചും ഊഹിക്കാവുന്നതാണ.

❖ ❖ ❖

സ്വർഗ്ഗത്തിലെ പരിശുദ്ധന്മാർ — ഈ മെയിമാസത്തിലെ മലയാളമിത്രത്തിൽ "സ്വർഗ്ഗം" എന്ന തലവാചകത്തിൽ ചേർത്തിരിക്കുന്ന പ്രസംഗത്തിൽ താഴെ പറയും പ്രകാരം എഴുതിയിരിക്കുന്നു.

"സ്വർഗ്ഗത്തിലെ ശുദ്ധിമാന്മാർ മനുഷ്യർതന്നെയാകുന്നു എന്നും അവർക്കു മനുഷ്യർക്കുള്ള ഓർമ്മയും വിചാരവും ഇപ്പോഴും ഉണ്ടെന്നും നാം വിചാരിക്കുമ്പോൾ വേറൊരു ചോദ്യം ഉത്ഭവിക്കുന്നു. അതായതു അവർ ഈ ഭൂമിയിൽ ഇപ്പോൾ സംഭവിക്കുന്ന സംഗതികൾ അറിയുന്നുണ്ടോ? അവരുടെ ഓർമ്മ നിലനില്ക്കുന്നതായാൽ അവർ ഭൂമിയിൽ ഉള്ളവരെ മറന്നുപോകയില്ല. ഭൂമിയിൽ സംഭവിക്കുന്ന സംഗതികൾ അവർ അറിയുന്നുണ്ടെന്നു സംശയമില്ല. അനുതാപപ്പെടുന്ന പാപികളുടെമേൽ സ്വർഗ്ഗത്തിൽ സന്തോഷമുണ്ടെന്നു പറഞ്ഞിരിക്കുന്നതിൽനിന്നു ഭൂമിയിലെ സംഗതികൾ സ്വർഗ്ഗത്തിൽ അറിയുന്നുണ്ടെന്നും സ്വർഗ്ഗവാസികൾ അവയെക്കുറിച്ചു സംസാരിക്കയും സന്തോഷിക്കയും ചെയ്യുന്നുണ്ടെന്നും നമുക്കു വിചാരിക്കാം. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള ശുദ്ധിമാന്മാരെ വിശുദ്ധ വേദത്തിൽ ഒരു കുടുംബമായി എണ്ണിവരുന്നു. ആ കുടുംബത്തിൽ ഉണ്ടാകുന്ന സന്തോഷവാർത്തകൾ ഭൂമിയിലെ മനുഷ്യരുടെ ഇടയിൽ എന്നപോലെതന്നെ സ്വർഗ്ഗത്തിലെ മനുഷ്യരുടെ ഇടയിലും പരക്കുന്നു."

വിശ്വാസവിഷയത്തിൽ മിത്രപത്രാധിപർ ഈയ്യിടെ അഭിപ്രായം മാററിയിരിക്കാമെന്നു തോന്നുന്നു. സ്വർഗ്ഗത്തിലുള്ള പരിശുദ്ധന്മാർ ഭൂമിയിൽ നടക്കുന്ന സകല സംഗതികളെയും അറിയുന്നു എന്നും രണ്ടു ലോകങ്ങളിലെയും ശുദ്ധിമാന്മാർ ഒരു കുടുംബം ആണെന്നും സമ്മതിക്കുന്ന സ്ഥിതിക്കു "ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിപ്പിൻ," എന്നു ശു. പൌലൊസ തന്റെ സഭക്കാരോടു അപേക്ഷിച്ചതുപോലെ പരിശുദ്ധന്മാരോടു അപേക്ഷിക്കുന്നതു എത്രയും ആവശ്യവും വേദാനുസരണവും ആണെന്നു അദ്ദേഹത്തിനു ഇപ്പോൾ ബോദ്ധ്യപ്പെട്ടിരിക്കാമെന്നു തോന്നുന്നു. മിത്രപത്രാധിപർ അവർകളിൽ ഇത്ര വലിയ മാററം വന്നതിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു.

അംഗ്ലിയാ മതോപദേശങ്ങളിൽ ഉള്ള വിശ്വാസത്തിൽ നിന്നു അദ്ദേഹം ഈയിടെ മാറിയിട്ടുണ്ടെന്നത്രെ പ്രസംഗത്തിലെ വേറെ ചില വാചകങ്ങളാലും ഊഹിക്കാവുന്നതാണ. എന്തെന്നാൽ സ്വർഗ്ഗത്തിലെ പരിശുദ്ധന്മാരെക്കുറിച്ചു പറയുന്ന പ്രസംഗത്തിൽ മരിച്ചുപോയ പരിശുദ്ധന്മാർ അവസാന ന്യായവിധിക്കു മുമ്പ സ്വർഗ്ഗത്തിലെ പൂർണ്ണഭാഗ്യങ്ങൾ അനുഭവിക്കുന്നു എന്നു ധാരാളം പ്രസ്താവിച്ചുകാണുന്നു. മോക്ഷനരകങ്ങളുടെ അനുഭവം മനുഷ്യൻ പ്രാപിക്കുന്നതു ന്യായവിധിക്കു പിമ്പുമാത്രമെന്നാണ ചില അംഗ്ലിയാ പുസ്തകങ്ങളിൽനിന്നു ആ സഭയുടെ ഉപദേശമായി ഞങ്ങൾ ധരിച്ചിരിക്കുന്നതു. മരണത്തിങ്കൽ തന്നെ നീതിമാന്മാർ സ്വർഗ്ഗവും ദുഷ്ടന്മാർ നരകവും രണ്ടുമല്ലാത്തവർ ഒരു കാലാവധിയോളം ബെസ്ക്കാനായും പ്രാപിക്കയും കാലാവധി കഴിയുമ്പോൾ ബെസ്ക്കാനാക്കാർ സ്വർഗ്ഗത്തിൽ പ്രവേശിക്കയും ചെയ്യുമെന്നുള്ളതു റോമാസഭയുടെ ഒരു പ്രധാന ഉപദേശമാകുന്നു. മിത്രം ബെസ്ക്കാനാക്കാരുടെ കാര്യം ഒന്നും പറയുന്നില്ലെങ്കിലും മോക്ഷവാസികളുടെ ചരിത്രം അംഗ്ലിയാ ഉപദേശത്തിനു വിപരീതമായും റോമാ ഉപദേശത്തെ അനുസരിച്ചുമത്രെ പ്രസ്താവിച്ചിരിക്കുന്നതു. അതുകൊണ്ടു മിത്രപത്രാധിപർ ഇതുവരെ ബലമായി പാലിച്ചുവന്ന അംഗ്ലിയാ വിശ്വാസത്തിൽനിന്നു ചാടി ഇടക്കു നില്ക്കുന്ന സുറിയാനി സഭയിൽ തങ്ങാതെ റോമാവിശ്വാസത്തിൽ വീണിരിക്കുന്നു എന്നും മിത്രവായനക്കാരായ അംഗ്ലിയാക്കാരെക്കൂടെ കൈവശപ്പെടുത്തിക്കൊണ്ടുപോകണമെന്നു ആഗ്രഹമുള്ളതായും വിചാരിക്കേണ്ടിയിരിക്കുന്നു.

❖ ❖ ❖

അംഗ്ലിയാ സഭയിലെ പല വിപരീത അഭിപ്രായക്കാർ ഫുൾഹാം എന്ന സ്ഥലത്തു സംഘംകൂടി കുമ്പസാരവും പാപമോചനവും നീതീകരിക്കത്തക്കവയൊ അല്ലാത്തവയൊ എന്നുള്ള സംഗതിയെക്കുറിച്ചു സംവാദവും ആലോചനയും നടത്തുകയുണ്ടായി. ഇതിൽ കുമ്പസ്സാരത്തിനു എതിരായി സംസാരിച്ച ഒരാളിന്റെ അഭിപ്രായത്തെക്കുറിച്ചു മറെറാരാൾ പറഞ്ഞ അഭിപ്രായം കേൾക്കേണ്ടതാണ. "കുമ്പസ്സാരം രുചിയില്ലാത്തതും വെറുപ്പുമായി തോന്നാവുന്നതായിരുന്നിട്ടും, അതു ക്രിസ്ത്യാനികളിൽ ഭൂരിപക്ഷം വളരെ വളരെക്കാലമായി ആചരിച്ചുവരുന്ന ഒന്നാണെന്നും പ്രൊത്തെസ്റ്റാന്റു സഭയിൽ ചില വകുപ്പുകളിൽ ഒരു രൂപത്തിൽ ഇതു പ്രചരിച്ചിട്ടുണ്ടെന്നും നമ്മുടെ സ്വന്തമതത്തിൽ (അതായതു അംഗ്ലിയാമതത്തിൽ) അതു നാൾക്കുനാൾ വർദ്ധിച്ചുവരുന്നു എന്നുമുള്ള ബലമായ സംഗതി ഇയാൾ മറന്നുകളയുന്നു..... കുമ്പസ്സാരവും പാപമോചനവും വഷളായ വിധത്തിൽ പ്രയോഗിക്കുമെന്നു പറയുന്ന ആക്ഷേപം തർക്കക്കാർ വാദിക്കുന്ന സംഗതികൾക്കും ചേരുന്നതാണ. ക്രിസ്തുവിൽ വിശ്വാസമുണ്ടെന്നും രക്ഷ ഉറപ്പായി എന്നും മനുഷ്യൻ എളുപ്പം വിശ്വസിക്കുന്നു. എന്നാലും വാസ്തവത്തിൽ അവൻ തന്റെ സ്വന്ത ഊഹത്തെ ആശ്രയിക്കയും, സമാധാനം ഇല്ലാത്തപ്പോൾ സമാധാനം സമാധാനം എന്നു വ്യാജം പറയുന്ന തന്റെ ഹൃദയത്തിന്റെ സംസാരത്തെ വിശ്വസിക്കയും ചെയ്ക മാത്രമാകുന്നു. തങ്ങൾക്കു രക്ഷ സ്ഥിരമായി എന്നു എന്നോടു പറഞ്ഞിട്ടുള്ള പലരും ഒടുക്കാനിശയിലും തന്നത്താൻ തൃപ്തിപ്പെട്ടവരുമായി ഇനിക്കു ബോധപ്പെട്ടിട്ടുണ്ടു. ഹൃദയം എല്ലാററിലും അധികം വഞ്ചനയുള്ളതല്ലയൊ. അതു നമുക്കു അനുകൂലമായി അഭിപ്രായം പറയുമ്പോൾ ഒക്കയും നമുക്കു അതിനെ വിശ്വസിക്കാമൊ. ഇപ്പോഴത്തെ "സുവിശേഷ" സംപ്രദായം (എന്നുവച്ചാൽ അംഗ്ലിയാസഭയിൽ "സുവിശേഷകക്ഷി" എന്ന പേരായി കർമ്മാചാരത്തിൽ വിരക്തന്മാരായുള്ള ഒരുകൂട്ടരെക്കുറിച്ചു മലയാളമിത്രം സ്തുതിച്ചു പറയാറുണ്ടല്ലൊ. അവരുടെ സംപ്രദായം) ലൂതർ, കൽവീൻ, മുതലായി അടുത്തകാലത്തെ ചിലരുടെ നിർമ്മിതമാകുന്നു. ഈ മാതൃകയിൽ ഉള്ള "സുവിശേഷ" ഉപദേശം ക്രിസ്ത്യാനിസഭയുടെ ആദ്യകാലം മുതൽ ൧൬.ാം നൂററാണ്ടുവരെ നമുക്കു കിട്ടിയിട്ടില്ല. പിതാക്കന്മാരിൽ അനേകം പേരുടെ കൃതികൾ ഞാൻ വായിച്ചിട്ടുണ്ടു. എന്നാൽ ഇതു ചെയ്യു

മായിപറയാം. രഹസ്യമായൊ പരസ്യമായൊ ഉള്ള കുമ്പസാരവും പാപമോചനവും ജ്ഞാനസ്നാനത്തിനു പിമ്പുള്ള പാപങ്ങളുടെ മോചനത്തിനു ദൈവത്താൽ നിയോഗിക്കപ്പെട്ട മാർഗ്ഗങ്ങൾ ആണെന്നു എല്ലാകാലത്തും സഭ വിശ്വസിച്ചുവന്നു. ൧൯ നൂററാണ്ടോളം ക്രിസ്ത്യാനികൾക്കു സത്യവിശ്വാസത്തിൽ വിശ്വാസമില്ലാഞ്ഞു എന്നു, അവർ എല്ലാം വഞ്ചനയിൽ അകപ്പെട്ടിരുന്നു എന്നും ഇത്ര ദീർഘകാലത്തോളം നമ്മുടെ കർത്താവിന്റെ വചനം സഭയെ മുഴുവനെയും വഞ്ചിച്ചുകളഞ്ഞു എന്നും അവർ രക്ഷവഴി അറികപോലും ചെയ്യാതിരുന്നിട്ടെന്നും വിചാരിക്കുന്നുവൊ. അങ്ങിനെയെങ്കിൽ ക്രിസ്തുവിന്റെ വാഗ്ദത്തങ്ങൾ നിഷ്ഫലങ്ങളായിട്ടുപോയി, ക്രിസ്ത്യാനിസഭ എല്ലാകാലത്തും അന്ധകാരത്തിൽ ആയിരുന്നു എന്നും അതിലെ കൂദാശകൾ കുട്ടക്കകളും കഴികളും ആയിരുന്നു എന്നും അതിന്റെ വേദപുസ്തകവ്യാഖ്യാനം വ്യാജമായിരുന്നു എന്നും പക്ഷെ അതു വേദപുസ്തകത്തിന്റെ സത്യാവസ്ഥയെ തെളിയിപ്പാൻ കൊടുത്തിട്ടുള്ള തെളിവുകൾ വ്യാജമായിരുന്നു എന്നും വരുന്നു".

~~~~~~~~~~~~~~~~~~~~

൧൦൭ന്നു മേടത്തിലെ വൈദികസംഘത്തിൽ കുമരകത്തു കളത്തിപ്പറമ്പിൽ
ദി. ശ്രീ. യൌസെപ്പു കത്തനാർ അവർകൾ
വായിച്ച പ്രസംഗം.

———

പിതൃപുത്ര പരിശുദ്ധാത്മാവാം ത്രിയേക ദൈവത്തിന്നു സ്തുതി. ആദിമുതൽ എന്നന്നേക്കും ആമ്മീൻ.

ഈ വന്ദ്യസഭയിൽ വന്നുകൂടിയിരിക്കുന്ന വന്ദ്യപിതാക്കളും മാന്യസഹോദരന്മാരുമെ നിങ്ങളുടെ ജ്ഞാനശ്രേഷ്ഠതകൊത്തവണ്ണം യുക്തിപൂർവ്വമായ ഒരുപ്രസംഗം പറവാൻ ഞാൻ അയോഗ്യനെങ്കിലും കഴിഞ്ഞ സമ്മേളനത്തിൽ ചില സഹോദരന്മാർ ഞാനും ഒരു പ്രസംഗം പറയണമെന്നു അഭിപ്രായപ്പെട്ടതനുസരിച്ചു പറയാതിരിപ്പാൻ നിവൃത്തിയില്ലാത്തതിനാൽ നിങ്ങളുടെ മുമ്പാകെ ലളിതമായിട്ടുള്ളതെങ്കിലും ഞാൻ പറവാൻ ആരംഭിക്കുന്നതായ ഈ പ്രസംഗം നമ്മുടെ പ്രയോജനത്തിന്നായി തീരുവാൻ തക്കവണ്ണം സകലത്തെയും പൂർണ്ണമാക്കുന്ന ശു. റൂഹായുടെ സഹായത്താൽ സഫലീകരിക്കുമാറാകട്ടെ.

പട്ടക്കാരുടെ സ്ഥാനമാനങ്ങൾ.

സ്ഥാനമാനം എന്നു പറഞ്ഞാൽ ചിലർ ഒരു അർത്ഥത്തിൽ ഭാവിക്കാറുണ്ടെങ്കിലും, രണ്ടുപദങ്ങൾ അതിൽ അടങ്ങിയിരിക്കകൊണ്ടും അതിന്റെ പ്രകൃതിവ്യക്തമാക്കേണ്ടുന്നതിനും അതിനെ ദ്വയാർത്ഥമായി എടുക്കുന്നു. ആദ്യ സ്ഥാനവും മാനവും. സ്ഥാനം എന്നു പറഞ്ഞാൽ ഒരു ഉദ്യോഗം. മാനം എന്നതു ആ ഉദ്യോഗവേലയാൽ അവനു ലഭിക്കുന്ന അവസ്ഥ അല്ലെങ്കിൽ ബഹുമതി

പ്രസംഗവാക്യം ൧. കോറന്തി ൪. ൧൦.
ഞങ്ങൾ മിശിഹായിക്കു പകരം സ്ഥാനാപതികൾ ആകുന്നു.

ഇതിനെ മൂന്നുഭാഗമായി പ്രത്യേകാൽ ഭാഗിക്കാം.
൧. സ്ഥാനാപതികൾ ആര, അവരുടെ സ്ഥാനങ്ങൾ എന്തെല്ലാം.
൨. അവരുടെ മാനം എങ്ങിനെ.
൩. അതിന്റെ ഫലം.

ഈ പ്രസംഗവാക്യം ശു. പൌലൊസു കോറന്തിയക്കാരോടു പറഞ്ഞിട്ടുള്ളതാകുന്നു. ഞങ്ങൾ എന്നു പറഞ്ഞിരിക്കുന്നതിനാൽ തന്നെക്കുറിച്ചു മാത്രമല്ലാ, എന്നാലൊ, നിങ്ങൾ നാലുഭാഗങ്ങളിലേക്കും പോയി എന്റെ എവൻഗേലിയോനെ പ്രസംഗിപ്പിൻ എന്നു തന്റെ യജമാനൻ ആരെയെല്ലാം ഭരമേല്പിച്ചുവൊ ആ തന്റെ സഹോദരന്മാരായ അപ്പോസ്തോലന്മാരെക്കുറിച്ചും കൂടെയാണ പറഞ്ഞിരിക്കുന്നതെന്നുള്ളതു സർവ്വസമ്മതമാണ. എന്നാൽ നാം ഇന്നുവിചാരിക്കുമ്പോൾ അവരെക്കുറിച്ചു മാത്രമൊ? അല്ല. എന്തെന്നാൽ. ܚܢܢ (ഇവിടെ ചൊല്ലി അർത്ഥം പറയണം) ആദിയായി പട്ടത്വത്തെക്കുറിച്ചുള്ള മാർ അപ്രേമിന്റെ കീർത്തനത്തിൽ പറയും പ്രകാരം ആ സ്ഥാനാപത്യത്തിലേക്കു വിളിക്കപ്പെടുന്ന എവരെയും കുറിച്ചാകുന്നു എന്നു സ്പഷ്ടമാണ. അതിനാൽ നാമും ശു. ശ്ലീഹന്മാരുടെയും അവരുടെ പിൻഗാമികളായ ശു. പിതാക്കന്മാരുടെയും മദ്ധ്യസ്ഥതമൂലം പരിശുദ്ധാത്മാവിനാൽ ഈ സ്ഥാനാപത്യത്തിലേക്കു വിളിക്കപ്പെട്ടവരാകയാൽ ഞങ്ങൾ എന്നു ശ്ലീഹാ പറയു
~~~~~~~~~~~~~~~~~~~~

ന്ന പദം നമുക്കു യോജിക്കുന്നതാകകൊണ്ടു നാം ഓരോരുത്തരും നമ്മുടെ യജമാനനായ ക്രിസ്തു മഹാരാജന്റെ സ്ഥാനാപതികൾ ആണെന്നുള്ളതു നിർവിവാദമായ സംഗതിയാണല്ലോ.

എന്നാൽ ഇനി മിശിഹായെയും തന്റെ സ്ഥാനാപതികളെയും അവരുടെ വേലയെയും അതിന്റെ ഫലത്തെയും അവർക്കുള്ള നാമങ്ങളെയും ലൗകിക പ്രകാരമുള്ള സ്ഥാനമാനങ്ങളോടു അനുരൂപപ്പെടുത്തിയാൽ സംഗതി പ്രത്യക്ഷമായി മനസ്സിലാകുന്നതുകൊണ്ടു മുമ്പെ ലൗകികപ്രകാരം ആലോചിക്കാം.

ലോകത്തിലെ ഒരു രാജാവിനെക്കുറിച്ചുതന്നെ വിചാരിച്ചാൽ, അദ്ദേഹത്തിന്റെ രാജ്യവും പ്രജകളും അവരെയുള്ള സംരക്ഷണയും, അവരുടെമേലുള്ള സകല അധികാരകർത്തൃത്വങ്ങളും, സകലവിധ ഭരണവും തനിക്കുള്ളതു തന്നെയെങ്കിലും താൻ സിംഹാസനാരൂഢനായിരുന്നുംകൊണ്ടു തനിക്കുപകരം, സിവിൽ ക്രിമിനൽ എന്നുവേണ്ട സകലവിധ രാജ്യഭരണ തന്ത്രത്തെയും സത്യമായും ന്യായമായും നടത്തുന്നതിനു അവസ്ഥാനുരൂപം വേണ്ട ഉദ്യോഗസ്ഥന്മാരായ സ്ഥാനാപതികളെയും അവരുടെ നടത്തിപ്പിനും പ്രജകളുടെ നടത്തക്കും വേണ്ട റെഗുലേഷൻ ആയ നിയമങ്ങളെയും കല്പിച്ചു നിശ്ചയിച്ചു നടത്തുന്നതുപോലെ, സർവ്വലോക ഏക ചക്രാധിപതിയായിരിക്കുന്ന യേശുമഹാരാജൻ തനിക്കൊരു രാജ്യം അതായതു സുവിശേഷ രാജ്യം ഇഹലോകത്തിൽ തിരഞ്ഞെടുത്ത അതിലെ പ്രജകളുടെ നടത്തയ്ക്കും ക്ഷേമാഭിവൃദ്ധിക്കും വേണ്ട റെഗുലേഷൻ ആയ ൰. കല്പനകളെയും അതിനെ നടത്തുന്നതിനും യഥായോഗ്യം സംരക്ഷിക്കുന്നതിനും അവസ്ഥാനുരൂപം തനിക്കുപകരം സ്ഥാനാപതികൾ ആയ ഉദ്യോഗസ്ഥന്മാരെയും നിയമിച്ചാക്കിയും വച്ചു, താൻ മനുഷ്യന്റെ കണ്ണു കണ്ടിട്ടില്ലാത്തതും ചെവി കേട്ടിട്ടില്ലാത്തതും ഹൃദയംകൊണ്ടു സങ്കല്പിച്ചിട്ടില്ലാത്തതുമായ ആ സ്വർഗ്ഗമഹാരാജ്യത്തിൽ സൂര്യനെക്കാൾ ശോഭയേറിയതെന്നല്ലാതെ മനുഷ്യനാവാൽ വർണ്ണിച്ചു പറവാൻ പാടില്ലാത്തവണ്ണമുള്ള സിംഹാസനത്തുമ്മേൽ, തന്റെ ആജ്ഞാധികളായ കെറുബികളുടെ നടുവിൽ സിംഹാസനാരൂഢനായിരുന്നുംകൊണ്ടു രാജ്യം താൻ തന്നെ വാഴുന്നുവെങ്കിലും, ശു. ശ്ലീഹാ പറയും പ്രകാരവും ഓർ. അപ്രേമിന്റെ കീർത്തനത്തിലെ യുക്തിപ്രകാരവും മറ്റുള്ള യുക്തിപ്രകാരവും നാം ഓരോരുത്തരും നമ്മുടെ രക്ഷകനായ മിശിഹാ രാജാവിന്റെ രാജ്യത്തെ പരിപാലിച്ചു നടത്തിക്കൊണ്ടുവരുന്നതിനു തനിക്കു പകരം നിയമിച്ചു വച്ചിട്ടുള്ള ആ സ്ഥാനാപതികൾ എന്നു വ്യക്തമാകുന്നു. എന്തെന്നാൽ ഞങ്ങൾ മിശിഹായിക്കുപകരം സ്ഥാനാപതികൾ ആകുന്നു എന്നു ഇന്നത്തെ പ്രസംഗവാക്യം തന്നെ പറയുന്നു. എന്നു തന്നെയുമല്ല, എഫെ. ൬. ൨൦ൽ ഞാൻ സുവിശേഷ ബന്ധനത്തിൽ മന്ത്രിയായി സേവിക്കുന്നു എന്നു ശ്ലീഹാ തന്നെ പറയുന്നു. അതിനാൽ പ്രിയരെ, നാം അകന്ന സ്ഥാനാപതികൾ അല്ല അടുത്ത സ്ഥാനാപതികൾ തന്നെ ആകുന്നു എന്നു വിചാരിപ്പിൻ. ഇപ്രകാരം നാം മിശിഹായോടുകൂടെ അടുത്തു നില്ക്കുന്ന സ്ഥാനാപതികൾ ആകുന്നതിനാൽ എത്ര പ്രധാന ഉദ്യോഗസ്ഥന്മാർ ആകുന്നു എന്നുകൂടെ വിചാരിപ്പിൻ. എന്നാൽ പ്രധാന ഉദ്യോഗസ്ഥന്മാർക്കു ജോലി കൂടുതൽ ആയിരിക്കും എന്നുള്ളതിനു സംശയമില്ലല്ലോ.

എന്നാൽ ഈ ഏകസ്ഥാനത്തിൽ തന്നെ അനേകം സ്ഥാനപ്പേരുകളും വേലകളും അന്തർഭവിച്ചിട്ടുണ്ടു. അതുകൾ എല്ലാം വിവരിക്കുന്നപക്ഷം സമയം നന്നാ അതിക്രമിച്ചു പോകേണ്ടിവരുമെന്നു വച്ചു ഭയപ്പെട്ടു ചിലതിനെ മാത്രം ഇവിടെ പ്രസ്താവിക്കുന്നു.

൧. ൧ കോറി. ൧൨. ൨൭ൽ സഭയുടെ പണിക്കാർ എന്നും.
൨. എഫെ. ൪. ൧൧ൽ ഏവൻഗേലിസ്തന്മാർ എന്നും.
൩. മത്താ. ൪. ൧൯ൽ മനുഷ്യരെ വീശിപ്പിടിക്കുന്നവർ എന്നും.
൪. മത്താ. ൯. ൩൮ൽ ൧ കോറി ൩. ൯ൽ ദൈവത്തിന്റെ വേലക്കാർ എന്നും.
൫. ൨ കോറി. ൬. ൪ൽ മിശിഹായുടെ ശുശ്രൂഷക്കാർ എന്നും.
൬. ൧ തീമൊ. ൩. ൨ൽ സഭയുടെ മേൽവിചാരക്കാർ എന്നും.
൭. യറേമി. ൩. ൧൫ൽ എഫെ. ൪. ൧൧ൽ ഇടയന്മാർ എന്നും.
൮. ഗലാ. ൨.ൽ സഭയുടെ തൂണുകൾ എന്നും.
൯. റോമ്മാ ൰. ൧൪. ൨ പത്രോ. ൨. ൫.ൽ നീതിയുടെ പ്രസംഗക്കാർ എന്നും.
൰. യോബെ. ൨. ൧൭ൽ യഹോവായുടെ ആചാര്യന്മാർ എന്നും.
൰൧. ൧ കോറി ൪. ൧ൽ സഭയുടെ ദാസന്മാർ എന്നും.
൰൨. യറേമി ൨൩. ൪ൽ ആട്ടിടയന്മാർ എന്നും.

൧൩. ഫിലി. ൨. ൨൫. ൨ തീമൊ. ൨. ൩.ൽ മശിഹായുടെ ഭടന്മാർ എന്നും
൧൪. ൧ പത്രൊ. ൪. ൧൦.ൽ ദൈവത്തിന്റെ കൃപയുടെ കലവറക്കാർ എന്നും
൧൫. ഏശാ. ൬൨. ൬.ൽ ഉപദേഷ്ടാക്കന്മാർ എന്നും.
൧൬. എശാ. ൬൨. ൬.ൽ കാവല്ക്കാർ എന്നും.
൧൭. നടപ്പ. ൧. ൮.ൽ സാക്ഷിക്കാർ എന്നും.
൧൮. യോഹ. ൧. ൮.ൽ ദീപസ്തംഭം എന്നും. മറ്റും അനേക സമാനപ്പേർ സാക്ഷികളോടുകൂടെ പറവാൻ ഉണ്ട് എങ്കിലും അവയെ ഇവിടെ ചുരുക്കി അവസാനിപ്പിക്കുന്നു.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | | രൂ. | ച. |
|---|---|---|---|
| തിരുവല്ലാ വക്കീൽ | ,, | ൧ | ൧൪ |
| ടി. ഈപ്പൻ വക്കീൽ | ,, | ൧ | ൧൪ |
| ടി. ചെത്തികാട്ടു മാത്തൻ കൊച്ചുതൊമ്മൻ | ,, | ൧ | ൧൪ |
| ടി. പി. കെ. ചെറിയാൻ റജിസ്ത്രർ | ,, | ൧ | ൧൪ |
| ടി. കാവിൽ വടക്കുംഭാഗം പ്രാർത്ഥനയോഗം | | ൧ | ൧൰ |
| ടി. മണലിൽ കോശി | ,, | ൦ | ൨൧ |
| ചെങ്ങന്നൂർ പട്ടവേൽ ഇട്ടിയെപ്പ | ,, | ൧ | ൧൪ |
| ടി. പട്ടവേൽ ഒരംശാ | ,, | ൧ | ൧൪ |
| ടി. ടി. കിണറ്റുങ്കൽ കോരുത്തു | ,, | ൧ | ൧൪ |
| ടി. വേലമ്പറമ്പിൽ തൊമ്മി ചാക്കൊ | ,, | ൧ | ൧൪ |
| വെണ്ണിക്കുളം കൂടത്തുംമുറിയിൽ ഒരംപ്പൻ | ,, | ൧ | ൧൪ |
| ടി. ബ. പള്ളിയോഗം | | ൧ | ൧൪ |
| ടി. തുണ്ടിയിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ |
| മല്ലപ്പള്ളി പിലാവുങ്കൽ ചാക്കൊ | ,, | ൧ | ൰ |
| ടി. പാതിക്കാട്ടിൽ വറുഗീസ | ,, | ൧ | ൧൭ |
| ടി. വട്ടശേരിൽ അബ്രാഹം | ,, | ൧ | ൧൪ |
| ടി. ബ. പള്ളിയോഗം | | ൧ | ൧൪ |
| ടി. തുണ്ടിയിൽ കോരുത മാത്തൻ | ,, | ൧ | ൧൪ |
| ടി. കല്ലാലാത്തായ തയ്യിൽ ചാക്കൊ | ,, | ൧ | ൧൪ |
| ടി. വാളക്കുഴിയിൽ ഗീവറുഗീസ | ,, | ൧ | ൧൪ |
| ടി. അണ്ണായികുന്നത്തിൽ പടിഞ്ഞാറെൽ ഇട്ടി | ,, | ൧ | ൧൪ |
| മുരണി തെങ്ങുംപള്ളിൽ കുഞ്ഞിചെറിയ | ,, | ൦ | ൨൧ |
| പാതിക്കാട്ടു സിറിയൻമിഷ്യൻപള്ളിക്കൂടം വാദ്ധ്യാർ ചാണ്ടപ്പിള്ള | ,, | ൧ | ൨൮ |
| തേവങ്കര കൊല്ലക്കുന്നേൽ ഇട്ട്യെരാ ഇട്ട്യെരാ | ,, | ൧ | ൧൭ |
| ആനിക്കാട്ടു വാളക്കുഴിയിലായ വല്യപുരയിടത്തിൽ മാത്തൻ അപ്പു | ,, | ൦ | ൨൧ |
| ടി. വടക്കേടത്തു ഇട്ടി ഇട്ടി | ,, | ൧ | ൧൪ |
| ടി. വാളക്കുഴിക്കൽ പുത്തൻപുരക്കൽ മാത്തൻ അപ്പു | ,, | ൧ | ൧൪ |
| പെരുമ്പാവൂർ വേദവായനസംഘത്തിൽനിന്ന | | ൧ | ൧൪ |

---